Photo by A. L. Syed



തിരഞ്ഞെടുത്ത പേർ: "വിട്ടാലപകടം"

ആളുടെ പേർ
സി. ഗോവിന്ദൻകുട്ടിനായർ

*

# വിഷയാനുക്രമണിക

*

# ആവശ്യമുണ്ട്!

ഏജൻറുമാരില്ലാത്തിടത്തിൽ അമ്പിളി അമ്മാവന്ന് ചെറിയ ഏജൻറുമാരെ ആവശ്യമുണ്ട്.

എളുപ്പ വഴി! മികച്ച നേട്ടം!

ഏജൻസിക്കു ഡിപ്പോസിററു വേണ്ട.

നിങ്ങൾ **2** ക. അയക്കുക — നിങ്ങൾക്ക് **7** കോപ്പികൾ കിട്ടും.

7 കോപ്പിക്കു വില 2 ക. 10 ണ.
നിങ്ങൾ അടക്കുന്ന തുക 2 ക. മാത്രം.
നിങ്ങളുടെ ലാഭം 10 ണ.
പോരെ? 2 ക. യിൽ 10 ണ. ലാഭം!

അങ്ങിനെ ഓരോ രണ്ടുറുപ്പികക്കും ഏഴേഴു കോപ്പികൾ വീതം കിട്ടുന്നതാണ്. ഉടൻ അപേക്ഷിക്കുക.

മാനേജർ
ചന്ദമാമ പബ്ളിക്കേഷൻസ്
വടപഴനി — മദ്രാസ് – 26

# റാവൽഗാൻ





ഗ്ലൂക്കോസ്, ശുദ്ധ പാൽ, പഞ്ചസാര എന്നിവ കൊണ്ടുണ്ടാക്കി, കൈകൊണ്ടു തൊടാതെ യാന്ത്രികമായി തന്നെ പൊതിഞ്ഞുകൊണ്ടുണ്ടാക്കിയതു്. "റാവൽഗാൻ" മിഠായികളും ടോഫികളും പത്തു വർഷങ്ങളായി പ്രശസ്തി നേടി കഴിഞ്ഞിരിക്കുന്നു.

സൌജന്യസമ്മാനക്കേററ്
ലോഗ്ഗുകൾക്കു് എഴുതുക
നേമിചന്ത് പാരസ്മൽ & കൊ.
128A നൈനപ്പനായ്ക്കു് തെരുവ്
മദ്രാസ് – 3

---

## കുട്ടികളുടെ ആരോഗ്യത്തിന്നു വേണ്ടിയുള്ള ടോണിക്ക്

★

## ഡോൺഗ്രേയുടെ ബാലാമൃതം



**K. T. Dongre & Co, Bombay-4**

---

# അമ്പിളി അമ്മാവൻ

കുട്ടികളുടെ

## ചിത്രകഥാമാസിക

| | | | |
|---|---|---|---|
| ഒററപ്രതിക്ക് | 0 | 6 | 0 |
| ഒരു കൊല്ലത്തേക്ക് | 4 | 8 | 0 |
| രണ്ടു കൊല്ലത്തേക്ക് | 8 | 0 | 0 |

ചന്തമാമ പബ്ളിക്കേഷൻസ്

പോസ്റ്റ് :– വടപഴനി

മദ്രാസ് – 26

വാല്യം 2–ലക്കം 10
ജനുവരി 1954

ഒററപ്രതി 0–6–0
വാർഷികം 4–8–0

# അമ്പിളി അമ്മാവൻ

നിർവ്വാഹകപത്രാധിപർ : ചക്രപാണി

നാഗവതിയുടെ കഥ പര്യവസാനിച്ചു. എങ്ങിനെ? കഥ രസാവഹമായിരുന്നില്ലെ? പഴങ്കഥകളിൽ കണ്ടേക്കാവുന്ന ദുർല്ലഭം ചില കെട്ടിക്കൂട്ടലുകൾ നിരർത്ഥകമാണെന്നു തോന്നിയേക്കാം. പക്ഷെ ആവകയൊക്കെയുണ്ടെങ്കിലെ അതൊരു പഴങ്കഥയാവുകയുള്ളു. ഈ ലക്കത്തിലിതാ 'അത്ഭുതാംഗനകൾ' എന്നൊരു 'തുടർകഥ' തുടങ്ങിയിട്ടുണ്ടു്. സംഭ്രമജനകങ്ങളായ നിരവധി സംഭവങ്ങളുള്ള രസാവഹമായൊരു കഥയാണിതു്. മരുമക്കൾ ആർത്തിയോടെ അതു വായിക്കുമെന്നു് അമ്മാമന്നുറപ്പുണ്ടു്. കഥ നിങ്ങൾക്കു രുചിക്കാവുന്നവിധം എഴുതാം. പുറമെ ഈ ലക്കം മുതൽ പുസ്തകത്തിൽ നാലു പേജുകൾ കൂട്ടിയിട്ടുണ്ടു്. ഇതും മരുമക്കൾക്കു തൃപ്തികരമാവുമെന്നു വിശ്വസിക്കട്ടെ! പല മരുമക്കളും പേജു കൂട്ടണം എന്നഭ്യർത്ഥിച്ചതിന്റെ ഫലമായിട്ടാണ് അമ്മാവൻ ഇതു ചെയ്യുന്നതു്. ചില ചിത്രങ്ങളും അടുത്ത ലക്കം മുതൽ കാണും. പുതുവർഷം നിങ്ങൾക്കു പുതുവിജയങ്ങളുളവാക്കട്ടെ!



# മാതൃക

പൊഴിഞ്ഞു പേമാരി മുറിഞ്ഞിടാതെ
വഴിഞ്ഞു വെള്ളം തെരുവീഥികളെങ്ങും
നടുങ്ങിടുംമട്ടിടിവെട്ടി, മിന്നൽ
തുടർന്നു മിന്നി, പ്രളയം കണക്കെ.

തലക്കു കയ്യും കുടയും പിടിച്ചും
നനഞ്ഞുമോടി പലരങ്ങുമിങ്ങും
വഴുക്കി വീണാർ ചിലർ കുട്ടിമുട്ടി-
ത്തടഞ്ഞു മററും പലരങ്ങു പോയി.

അതിന്നിടക്കേകവയസ്സിയായോരാൾ
വിറച്ച കയ്യിൽ വടിയേന്തി മെല്ലെ
കടന്നുപോകാൻ വഴി കണ്ടിടാതെ
കിടന്നു നട്ടംതിരിയുന്നു പാവം !

അടുത്ത വിദ്യാലയഘണ്ടനാദം
മുഴങ്ങി, വന്നാർ ധൃതിയിൽ കിടാങ്ങൾ
പറന്നിതന്നങ്ങൾകണക്കു വീട്ടിൽ
ഗമിച്ചു ശാപ്പിട്ടു പുളച്ചിടാനായ്.

പലേ വഴിക്കും പലർ പോയിയെന്നാ-
ലൊരുത്തനും വൃദ്ധയെ നോക്കിയില്ല
ചെറുപ്പമോലുന്ന ജനങ്ങളുണ്ടോ
വയസ്സു ചെന്നോരെ ഗണിച്ചിടുന്നു ?

(ഗോപിയേട്ടൻ)

കുതിച്ചു വിദ്യാർത്ഥികളങ്ങുമിങ്ങും
നിറച്ചു മോട്ടാർകളുമോടിയെങ്ങും
അവയ്ക്കിടയ്ക്കായവൾ മെല്ലെ മെല്ലെ-
ക്കടന്നുപോകാൻ വടികുത്തി നീങ്ങി.

ഇതത്രയും കണ്ടൊരു ബാലനോടി-
ക്കടന്നവൾകയ്യു പിടിച്ചു മെല്ലെ
നടത്തിയങ്ങേപ്പുറമെത്തി വീണ്ടും
തിരിച്ചുവന്നാൻ ചരിതാർത്ഥനായി.

അനന്തരം ബാലകനോതി, മുമ്പെ
ഗമിച്ച ചങ്ങാതികളോടിവണ്ണം:
'സഖാക്കളേയാ പടുവൃദ്ധയും മ-
റ്റവന്റെയോ-അമ്മയതായിരിക്കാം.

ഇതേവിധം നമ്മുടെയമ്മമാരും
പരാശ്രയത്തിൽ കഴിയേണ്ടിവന്നാൽ
മനസ്സഴിഞ്ഞൊട്ടു സഹായമേകാ-
നൊരുത്തനല്ലെങ്കിലൊരുത്തനുണ്ടാം'.

സലജ്ജരായിപ്പല ബാലകന്മാർ
കുനിച്ചു ശീർഷങ്ങളവന്റെ മുമ്പിൽ
'പറ്റേ പ്രകാരം പരിചോടു ചെയ്യാ-
തിരിപ്പവൻജീവിതമർത്ഥശൂന്യം'.





# മുഖചിത്രം

കേശിനിഷൂദനവും കഴിഞ്ഞു! കംസൻെറ അനുചരന്മാരിലഗ്രേസരനായിരുന്നു കേശി. ആ ദൈത്യനും കാലലയം പൂകിയെന്നതു കേട്ടപ്പോഴും കംസൻെറ വ്യഥ കൂടുതലായി. കൃഷ്ണനെയും ബലരാമനെയും എന്തു നയോപായങ്ങളാലാണു് കൊല്ലേണ്ടതെന്നായി കംസൻെറ തീരാവിചാരം.

തൽഫലമായി കംസൻ 'ധനുർയാഗം' എന്നൊരു മഹായജ്ഞം നിശ്ചയിച്ചു് രാമകൃഷ്ണന്മാരെ സ്നേഹഭാവേന ക്ഷണിക്കുവാൻ നിശ്ചയിച്ചു. ആ യജ്ഞത്തിൽ പിഞ്ചുപൈതലുകളായ രാമനെയും കൃഷ്ണനെയും മല്ലിട്ടു കൊല്ലുവാൻ എതിരില്ലാത്ത രണ്ടു മല്ലന്മാരെയും നിശ്ചയിച്ചു. 'ചാണൂരൻ' 'മല്ലൻ' എന്ന മുഷ്ടിയുദ്ധക്കാരുടെ നാമശ്രവണമാത്രയിൽ ലോകം കിടുകിട വിറച്ചിരുന്നു. ആ രണ്ടു ഭയങ്കരന്മാരെയാണു് ഈ കുട്ടികളോടു യുദ്ധം ചെയ്യാൻ കംസൻ ഒരുക്കി നിർത്തിയതു്. പുറമെ 'കുവലയപീഡം' എന്ന ഒരു മത്തഗജത്തെയും ഒരുക്കിനിർത്തി. തൻെറ ഈ സംരംഭത്തിൽ ശത്രുക്കളായ രാമകൃഷ്ണന്മാരെ നശിപ്പിച്ചു് ആത്മശാന്തിയുണ്ടാക്കാമെന്നു കൊതിച്ചു കംസൻ. ശത്രുവായ തൻെറ ക്ഷണനത്തെ രാമകൃഷ്ണന്മാർ നിരാദരിച്ചാലോ എന്ന ഭയവും കംസനുണ്ടായി. ഉടനെ അക്രൂരനെ വിളിച്ചു് ഏതെങ്കിലും നിലക്കു കുട്ടികളെ കൂട്ടിക്കൊണ്ടുവരണമെന്നാജ്ഞാപിക്കയും ചെയ്തു.

അക്രൂരൻ നിർമ്മലനും ശ്രീകൃഷ്ണഭക്തനുമായിരുന്നു. ഈ ദുഷ്ടകൃത്യത്തിന്നു താൻ കാരണമാകുമോ എന്ന ഭയമുണ്ടായിരുന്നുവെങ്കിലും നൃപാജ്ഞയെ നിരസിക്കാനുള്ള കെല്പില്ലാതിരുന്നനാൽ അക്രൂരൻ രഥത്തിലേറി വൃന്ദാവനത്തിലേക്കു തിരിച്ചു. വൃന്ദാവനത്തിൽ കൃഷ്ണനെ കണ്ടമാത്രയിൽ അക്രൂരൻ രഥത്തിൽനിന്നിറങ്ങി നമസ്കരിച്ചു. കംസൻെറ കുതന്ത്രങ്ങളും മുഴുവൻ അറിയിച്ചു. മായാമയനായ കൃഷ്ണൻ ഒന്നുമറിയാത്തതുപോലെ അക്രൂരൻെറ സംഭാഷണം കേട്ടുകൊണ്ടിരിക്കയും ചെയ്തു. ഭക്തനായ അക്രൂരൻ ആനന്ദാനുഭൂതിയിൽ അന്നവിടെ താമസിച്ചു. അടുത്ത പ്രഭാതത്തിൽ കുട്ടികളെ കൂട്ടി പുറപ്പെടാമെന്നുമുറച്ചു.




ദുരഭിമാനംകൊണ്ടു മനുഷ്യനു പല പ്പോഴും പല കഷ്ടങ്ങളും അപമാന ങ്ങളും സഹിക്കേണ്ടിവരും. ഇതൊക്കെ അറിഞ്ഞിരുന്നാലും ചിലർ ദുരഭിമാനം വിടില്ല. മററുള്ളവർ ഉള്ളുകള്ളികൾ അറിയാതെ കഴിക്കാൻ വേണ്ടി പല വികൃതവേഷങ്ങളും ഭാവങ്ങളും കാട്ടും. തല്ക്കാലമൊക്കെയൊരു രക്ഷ കിട്ടുമെ ങ്കിലും കാലക്രമേണ അതൊക്കെ പൊളിയും. കള്ളി പുറത്താവും. ആൾ നാറുകയും ചെയ്യും.

ഒരു ദിക്കിൽ ഒരു കുഞ്ഞിലക്ഷ്മിയമ്മ യുണ്ടായിരുന്നു. 'ചുട്ട കോഴിയെ പറ പ്പിക്കുന്ന' ഗുളുസ് എളക്കുന്ന ജാതി യാണ്. പോരെങ്കിൽ നാലഞ്ചു പെൺമക്കളും! മക്കളെയും കുറെ യൊക്കെ തന്റെ മാതിരി തന്നെ ട്രേയിനിംഗ് കഴിപ്പിച്ചിട്ടുണ്ടു്. മതിൽ ചാടുന്ന പശുവിന്റെ കുട്ടി വേലിയെ ങ്കിലും ചാടാതിരിക്കുമോ?

ഭർത്താവിന്നു വലിയ സമ്പാദ്യമൊന്നു മുണ്ടായിരുന്നില്ലെങ്കിലും കുഞ്ഞിലക്ഷ്മി അമ്മയുടെ ജീവിതം ഡർബാർമയ മാണ്. പലൎക്കും അത്ഭുതം തോന്നിയി ട്ടുണ്ടു് അമ്മയുടെ ഡിക്ക് കണ്ടിട്ട്. കുട്ടി കൾക്കൊക്കെ ആഭരണങ്ങൾ, വസ്ത്ര ങ്ങൾ എന്നിതൊക്കെ ഇഷ്ടംപോലെ! എങ്ങിനെ തന്നെ സമ്പാദിക്കുന്നുവോ? ഈ ചരിത്രം നാടെങ്ങുമൊരു സംസാര മായി. ആ പ്രദേശത്തു് ഒരു ജന്മി യുടെ ഭാൎയ്യയുണ്ടായിരുന്നു. ആയമ്മ കുറച്ചു കോപ്പുള്ള സ്ത്രീയാണെന്നാണു വെപ്പ്. നാട്ടിൽ നടക്കുന്ന ചരിത്രം മുഴുവൻ അറിയണം. എല്ലാവരും തനിക്കു താഴെയാണെന്നൊരു ഭാവവും മററുമുണ്ടു്. ജന്മിയെ ഉള്ള ഭയംകൊണ്ടു് എല്ലാവരും ആയമ്മയെ ഒന്നു ബഹുമാ നിക്കുകയും ചെയ്യും. ജന്മി കല്യാണം കഴിക്കുന്നതിന്നു മുമ്പു് ആയമ്മയുടെ പേർ 'ഇട്ടിച്ചിരി' എന്നോ മറെറയോ



യിരുന്നു. എങ്ങിനെയായാലും വിവാഹത്തിന്നു ശേഷം പേരിലും പദവിയിലും ഒരു മാററം വന്നു. പിന്നീട്ട പേർ 'കുമുദിനി' എന്നായി. കുമുദിനി കുഞ്ഞിലക്ഷ്മിയമ്മയുടേയും മക്കളുടേയും ചരിത്രം കേട്ടു. കുറച്ചൊരസൂയ തോന്നി. അവരാരും തൻെറയടുക്കെ യാതൊരാവശ്യത്തിന്നും വരുന്നതുമില്ല. അവരുടെ ഉള്ളുകള്ളികളറിവാൻ ഒരു മോഹവും. എന്താണിതിന്നു വഴിയെന്നാലോചിക്കാൻ തുടങ്ങി.

അവസാനം ഒരു ദിവസം കുമുദിനി കുഞ്ഞിലക്ഷ്മിയമ്മയുടെ വീട്ടിലേക്കു പോകാൻ നിശ്ചയിച്ചു. ആരോടും മിണ്ടാതെ ചെല്ലുന്നമെന്നും തീരുമാനിച്ചു.



കുഞ്ഞിലക്ഷ്മിയമ്മയുടെയടുത്തുണ്ടോ ഈ പരിപ്പു വേവുന്നു! ആയമ്മ ഈ വിവരം അറിഞ്ഞു. കുമുദിനി വരുന്ന ദിവസം എല്ലാം മുറക്കു ചട്ടം ചെയ്തു. നല്ലൊരു 'ടീപ്പാർട്ടി'ക്കു വട്ടംകൂട്ടി തയ്യാറായിരുന്നു. മണി നാലായപ്പോൾ കുമുദിനി വന്നെത്തി. അകത്തു കടന്നു എല്ലാവരും ഇരുന്നു. ചായയായി. വിവിധ പലഹാരങ്ങൾ! പഴങ്ങൾ! നല്ലൊരു പാർട്ടിതന്നെ നടത്തി! പിന്നെ എല്ലാവരും കൂടെ കുറെ സൊള്ളി. ഒരു നിലക്കും കുമുദിനിക്ക് ഇവരുടെ കള്ളി മനസ്സിലാക്കാൻ സാധിക്കുന്നില്ല. കുഞ്ഞിലക്ഷ്മിയമ്മയുടെ മൂത്ത മകൾ കുറെ സാധുവാണ്. കുഞ്ഞിമാളു എന്നാണ് അവളുടെ പേർ. മററ മക്കളേപ്പോലെയോ അമ്മയേപ്പോലെയോ അത്രയൊന്നും കോപ്പും കെല്പുമില്ലാത്തൊരു സാധുസ്ത്രീ. കുമുദം നല്ല സമർത്ഥയായിരുന്നു. അവൾ ഈ കുഞ്ഞിമാളുവിനെ പിടിച്ചു കാര്യം നടത്താമെന്നു തീർച്ചയാക്കി. കുറെ നേരം സംസാരിച്ച ശേഷം കുമുദം യാത്രയും പറഞ്ഞു പിരിഞ്ഞു. പോകുന്ന സമയത്തു എല്ലാവരെയും തൻെറ വീട്ടിലേക്കൊരുദിവസം ക്ഷണിക്കുകയും ചെയ്തു. കാര്യം അറിയാതെ കഴിയുമോ?







കുഞ്ഞിലക്ഷ്മിയമ്മയും മക്കളും ആ ക്ഷണനത്തെ വളരെ വലതായി കരുതി. വലിയ കൂട്ടർ ക്ഷണിച്ചുവെന്നോ, സംസാരിച്ചുവെന്നോ പറഞ്ഞാൽ ചില ർക്കു വലിയൊരഭിമാനമാണ്. ഈ വലിയവർ എന്തെങ്കിലും കാര്യം കാണാനായിരിക്കും കഴുതച്ചിരി ചിരിക്കുന്നതോ, സംസാരിക്കുന്നതോ. എന്നാൽ സാധുക്കൾ അതൊന്നും അറിയാതെ അവരുടെ വലയിൽ പെട്ടുകയുംചെയ്യും.

അമ്മയും മക്കളും കൂടി ഒരു ദിവസം കുമുദിനിയുടെ വീട്ടിലേക്കു പുറപ്പെട്ടു. അന്നത്തെ പുറപ്പാടൊന്നു കാണേണ്ടതു തന്നെയായിരുന്നു! അവർ ഉടുത്തൊരുങ്ങിയ മുറിയിൽ ഒരു ചെറിയ പല ചരക്കുകടക്കുള്ള സാമാനങ്ങളുണ്ടായിരുന്നു. പൌഡർ, ലിപ്സ്റ്റിക്, ഹെയറോയൽ, മഷി, കുങ്കുമം, ഹെയർപിൻ, മാല, കില എന്നുവേണ്ട എന്തൊക്കെയാണ് അവിടത്തെ കോലാഹലമെന്നൊന്നും പറക വയ്യ. പുറമെ ഒരു വലിയ മൂട്ട തുന്നിച്ചുരക്കം! ആകപ്പാടെ എല്ലാവരുംകൂടെ ഉടുത്തൊരുങ്ങി, കാഴ്ച മുറിയിൽ വെക്കാൻ പററിയ വിധം, ആളെക്കൂടി ഇസ്ത്രിക്കിട്ട മാതിരിയാക്കി പുറപ്പാടായി. ഈ പെൺപട നേരെ കുമുദിനിയുടെ വീട്ടിലെത്തി. ആകപ്പാടെ ഇവരെ കണ്ടു കുമുദിനിതന്നെ ഒന്നു ഞെട്ടിപ്പോയി. തങ്ങളെക്കാൾ ഭേദമായി, എന്തിനു ഭേദം– തുല്യമായി തന്നെ മറെറാരു സ്ത്രീയെ കണ്ടാൽ ഏതു പെണ്ണിൻെറയാണ് തലയിലും ഹൃദയത്തിലും ഒരു തരിപ്പില്ലാതിരിക്കുക? എങ്കിലും കുമുദിനി അതൊക്കെയൊതുക്കി അവൾക്കു സ്വാഗതമരുളി. കാപ്പി പലഹാരം എന്നതൊക്കെ കഴിഞ്ഞു.

സംസാരമദ്ധ്യേ പെട്ടെന്നു കുമുദിനിയുടെ ദൃഷ്ടി കുഞ്ഞിമാളുവിൻെറ സാരിയിൽ വീണു. അവൾ സൂക്ഷിച്ചു നോക്കി. കുറച്ചുനേരം കഴിഞ്ഞു എന്തൊക്കെയോ പിരട്ടും പറഞ്ഞു കുമുദിനി കുഞ്ഞിമാളുവിനെയും കൂട്ടി മറെറാരു

മുറിയിൽ പോയി. അവിടെ വെച്ച് അവൾ ആ സാരി നല്ലവണ്ണം നോക്കി. കുമുദിനിക്ക് കാര്യം മനസ്സിലായി. അത വളുടെ സാരിയായിരുന്നു. അവൾ കുഞ്ഞിമാളുവിനോട് പറഞ്ഞു 'പറയു, ഈ സാരി ആരു തന്നു? ഇതെൻെറ സാരിയാണ്. നോക്കു ഇതിലെ ഡോബി മാർക്ക്".

കുഞ്ഞിമാളു നിറിപ്പോയി! എന്താ പറയേണ്ടതെന്നറിയാതെ അവൾക്കു വിയർക്കുവാൻ തുടങ്ങി. അവസാനം കുമുദിനി പറഞ്ഞു: "സത്യം പറയു ഞാൻ ഒന്നും തെറ്റിദ്ധരിക്കില്ല. നിങ്ങ ളുടെ ഈ ഡർബാറിന്നൊക്കെ എന്താണ് വരായ ?"

സ്വതവെ സാധുവും, സാരിയുടെ കള്ളി പൊളിഞ്ഞതിൽ തൊലിക്കുടി റജിസ്റ്റായി നിറി നില്ക്കുന്നവളുമായ കുഞ്ഞിമാളു തുറന്നു പറഞ്ഞു: "വാസ്തവം പറയാം, അമ്മയോടും അനുജത്തികളോടും പറയരുതേ. ഞങ്ങൾ എവിടെക്കെങ്കിലുമൊക്കെ പോകു മ്പോഴും, വല്ല ഭേദപ്പെട്ടവരുമൊക്കെ വീട്ടിലേക്കു വരുമ്പോഴും ഈവക വസ്ത്ര ങ്ങളൊക്കെ അലക്കുന്ന വണ്ണാൻെറ കയ്യിൽനിന്നു വാടകക്കു വാങ്ങുകയാണു പതിവ്. ഇത്തവണ വണ്ണാൻ അറി യാതെ നിങ്ങളുടെ തുണി കൊണ്ടുവന്നു തന്നു. ഇങ്ങോട്ടാണു വരുന്നതെന്ന് അവൻ അറിഞ്ഞിട്ടില്ല. ഈവക കള്ളി യൊന്നും ആരോടും പറയരുതെ" എന്നും പറഞ്ഞു കുഞ്ഞിമാളു വിയ ർപ്പൊന്നു തുടച്ചു. "ഈ പണ്ടങ്ങളൊ ക്കെയോ?" കുമുദിനി വീണ്ടും ചോദിച്ചു. "അതൊക്കെ മുക്കുപണ്ടങ്ങളാണ്. ഞങ്ങൾ അതുമിതുമിട്ടു വെളുപ്പിക്കു യാണ്" കുഞ്ഞിമാളു സത്യം പറഞ്ഞു.

ആവൂ! കുമുദിനിക്കു വളരെ ആശ്വാ സമായി! അവൾ ചിരിച്ചു എല്ലാവ രെയും യാത്രയുമയച്ചു.

ഇങ്ങിനെ ഓരോരുത്തരുടെ ഉള്ളുക ള്ളുകളെന്തൊക്കെയെന്നാർക്കറിയാം!






ആയിരമായിരമാണ്ടുകൾക്കുമുമ്പു ശ്രാവസ്തി എന്ന രാജ്യത്തെ ദാനശീലൻ എന്നൊരു രാജാവു ഭരിച്ചിരുന്നു. ദാനശീലൻ അയൽരാജാക്കന്മാരുടെ അധിപനായിരുന്നു. അദ്ദേഹത്തിന്നു ഒരു വമ്പിച്ച സേനയുണ്ടായിരുന്നു. രാജഭണ്ഡാരം കണക്കില്ലാത്തവിധം അമൂല്യരത്നങ്ങളുള്ളതായിരുന്നു. പണംകൊണ്ടും പ്രബലതകൊണ്ടും ഏകഛത്രാധിപത്യം നേടിയ ആ രാജാധിരാജന്നു്, അഴകിലും സ്വഭാവത്തിലും എതിരില്ലാത്തവിധം ഒരു മഹിളാമണിയെ മഹിഷിയായും കിട്ടി. കാന്തിരേഖ എന്നായിരുന്നു ആ കാമവല്ലിയുടെ നാമധേയം.

ദാനശീലന്റെ ദാനശീലത്വം, പ്രതാപം ഇതെല്ലാം എങ്ങും പരന്നു. തന്റെ കീർത്തിയിലോ പ്രാമാണ്യത്തിലോ ആ രാജാവു് ഒട്ടും ഗർവ്വിഷ്ഠനായില്ല. സാധാരണ തുച്ഛമാനസർ അല്പലഭ്യത്താലോ, സ്ഥാനമാനാദികളാലോ ഞെളിയുന്നവരായിട്ടാണ് കാണപ്പെടുന്നതു്. അവരുടെ ബുദ്ധിവൈചിത്ര്യമെന്നല്ലാതെ മറ്റൊന്നും പറയാനില്ല. എന്നാൽ ദാനശീലന്നു് ആവക യാതൊരു പതർച്ചയുമുണ്ടായില്ലെന്നു മാത്രമല്ല അദ്ദേഹം കൂടുതൽ ഈശ്വരഭക്തനുമായിത്തീർന്നു.

സത്തുക്കളെയാണത്രെ ഈശ്വരൻ അധികം അലട്ടുക! പരദ്രോഹം ചെയ്തും, പലവിധ ദുഷ്കർമ്മങ്ങൾ ചെയ്തും ചെയ്യിച്ചും ജീവിക്കുന്ന മാനുഷപ്പുഴുക്കൾ അലട്ടില്ലാതെ നടക്കുന്ന കാണുമ്പോൾ ഈശ്വരനും കുരുടനായി




പ്പോയൊ എന്നു തോന്നും നമുക്ക്. സന്മാർഗ്ഗത്തിൽ ചരിക്കുന്നവർ കഷ്ടത്തിലാണ്ടു കാണുമ്പോൾ ഈശ്വരനും മുഠാളന്മാരെയാണു ഭയമെന്നല്ലാതെ മറെറന്തു പറയാനാണ്? സജ്ജനശിരോഭൂഷണമായ ദാനശീലനും ഒരടി പററി. അദ്ദേഹത്തിൻെറ ധർമ്മദാരങ്ങൾ ഇഹലോകവാസം വെടിഞ്ഞു! രാജാവും മറേറവരും അതിലൊരുപോലെ വ്യസനിച്ചു. കിം ഫലം? മരിച്ചവർ മടങ്ങിവരുമോ?

കാലചക്രം നീണ്ടുഴന്നു. രാജാവിന്നു മരിച്ച രാജ്ഞിയെ പററിയുള്ള ചിന്തയൊക്കെ കുറെ മാഞ്ഞുപോയി. മിക്കവാറും—എന്നല്ല മുഴുവൻ എന്നു തന്നെ പറയാം—ജനങ്ങളും മരിച്ചുപോയ വ്യക്തികളെപ്പററി കാലാന്തരത്തിൽ മറക്കുക പതിവാണ്. അതു ഭാർയ്യയായാലും, മക്കളോ, അമ്മയോ, അച്ഛനോ ആരായാലും ശരി ഈ മറവി സാധാരണമാണ്. പിന്നെ പുരുഷന്മാരാണെങ്കിൽ ഒട്ടും പറയാനില്ല. മിക്കപേരും ഭാർയ്യമാരോടൊന്നും അത്രയധികം സ്നേഹമുള്ളവരൊന്നുമായിരിക്കയില്ല. എന്തെങ്കിലും ചില ബാഹ്യചാപല്യങ്ങൾ കാണിക്കുകയെന്നല്ലാതെ മറെറാക്കെ അത്രയെ ഉണ്ടാവുള്ളു. മറുഭാഗവും അങ്ങിനെ തന്നെയാവാം. അതായതു് സ്ത്രീകൾക്കു ഭർത്താക്കന്മാരോടുള്ള സ്നേഹവും. പക്ഷെ ഒരു വ്യത്യാസമെന്താണെന്നു വെച്ചാൽ സ്ത്രീകൾ ഭർത്താവിനെ ആശ്രയിച്ചു നിൽക്കേണ്ടിവരുന്നവെന്നുള്ളതാണ്. ഒട്ടധികവും സ്ത്രീകളുടെ സൌന്ദർയ്യമല്ലെ പുരുഷന്മാരെ ആകർഷിക്കുന്നതു്? ആ സൌന്ദർയ്യം മിക്ക സ്ത്രീകളിലും ചുരുങ്ങിയ കാലത്തെ ദാമ്പത്യത്തോടെ മങ്ങി മറയുന്നു. പുരുഷനാണെങ്കിൽ ഓജസ്സ് അധികകാലം നിലനില്ക്കുന്നുണ്ടു്. സൌന്ദർയ്യം നശിച്ച സ്ത്രീക്ക് ട്ടിയ പുരുഷനെ വിട്ടു, മറെറാരു പുരുഷനെ ആകർഷിക്കാൻ പര്യാപ്തയാവുന്നില്ല.



അതിനാൽ അവരും ആ പുരുഷനെ തന്നെ ശരണം പ്രാപിച്ചു സ്നേഹം കാണിക്കാനല്ലെ തരമുള്ളു ? വിവാഹം കഴിച്ചു ഒട്ടുമുക്കാലും പുരുഷന്മാർ ഭാര്യമാരുടെ യൌവ്വനവും സൌന്ദര്യവും നശിച്ചാൽ അവരെ വെറുക്കാൻ തുടങ്ങുന്ന നികൃഷ്ടചിത്തന്മാരാണ്. പിന്നെ ഭാര്യ മരിച്ചുപോയാൽ അവർ അത്രയൊക്കെ വ്യസനിക്കുമോ ? അല്ലെങ്കിൽ പിന്നെ ഭാര്യ അത്രത്തോളം പ്രഭുക്കളുടേയോ, വലിയ ഉദ്യോഗസ്ഥരുടേയോ മകളായിരിക്കണം. എന്നാൽ പണത്തേയും പദവിയേയും ഭയന്നെങ്കിലും പുരുഷനു സ്നേഹം കാണിക്കാതിരിക്കാൻ നിവൃത്തിയില്ല. ദാനശീലൻ ഈ വകകൊണ്ടൊന്നുമല്ല പത്നിയുടെ നിര്യാണത്തിൽ വ്യസനിച്ചതു്.

ഒരു സന്തതിയില്ലാത്ത വ്യസനമാണ് രാജാവിനെ വേദനിപ്പിച്ചതു്. തന്റെ ഭാരിച്ച പദവിക്കൊരവകാശിയില്ലാഞ്ഞാൽ ആർ തന്നെ വ്യസനിക്കയില്ല ? വീണ്ടും രാജാവു് വിവാഹം കഴിച്ചു. വിധിവിലാസം! ഒരാഴ്ചക്കുള്ളിൽ ആ പത്നിയും നിര്യാതയായി! ഇതെന്തോ മാററിത്തമാണെന്നായി പൊതുജനഭാഷണം.

ദാനശീലൻ മൂന്നാമതും വിവാഹത്തി



ന്നൊരുമെട്ട. പക്ഷെ ഒരു തകരാർ! ഒരു രാജാവും ഇദ്ദേഹത്തിന്നു പെണ്ണു കൊടുക്കാനൊരുങ്ങിയില്ല! ആരെങ്കിലും തന്റെ മകളെ ബലികഴിക്കാനൊരുങ്ങുമോ? ദാനശീലൻ കല്യാണംകഴിച്ച പെണ്ണു ചാവുമെന്നായിരുന്നു പൊതു ഭീതി! അല്ലെങ്കിൽ പിന്നെ ഡജൻ കണക്കിൽ പെൺമക്കളുള്ള പിതാക്കളായിരിക്കണം. എന്നാൽ 'എന്തോ പോട്ടെ' എന്നും പറഞ്ഞു കൊടുത്തുവെന്നു വരാം. അതുമല്ലെങ്കിൽ പെൺമക്കൾ എന്നു പറഞ്ഞാൽ വെറുപ്പുള്ള മാതാപിതാക്കളായിരിക്കണം. അങ്ങിനെയുണ്ടൊരു കൂട്ടർ. പെൺകുട്ടികൾ എന്നുവെച്ചാൽ അവക്കൊരു തലവേദന. "എന്തൊക്കെ ബുദ്ധിമുട്ടുണ്ട്? നോക്കി വളർത്തി വല്ലവന്റേയും കയ്യിൽ ഏല്പിച്ചുകൊടുക്കാൻ ചെലവെത്ര വേണം? ആണാണെങ്കിലോ? എങ്ങിനെയെങ്കിലും വളൎന്നുകൊള്ളും! വിവാഹപ്രായമായാൽ നല്ലൊരു കച്ചവടമായി! അവനെ വിററാൽ (വല്ല കോങ്കണ്ണിയേയോ, ഭദ്രകാളിയേയോ കല്യാണം കഴിപ്പിച്ചാൽ) ഉറുപ്പികയെത്ര കിട്ടും?— അതായതു സ്ത്രീധനം! പിന്നെ അവന്റെ സമ്പാദ്യത്തിൽ നിന്നു് ഒരു പങ്കും കിട്ടില്ലെ?" ഇതൊക്കെയാണു് ഈ കൂട്ടരുടെ വിചാരഗതികൾ! എന്താ ചെയ്യുക? എങ്ങിനെയായാലും പൈസക്കാരാരും ദാനശീലന്നു പെണ്ണു കൊടുത്തില്ല.

അവസാനം മന്ത്രിമാർ ഒരു ദരിദ്ര കുടുംബത്തിൽ പെട്ട യുവതിയെ കണ്ടു പിടിച്ചു. അവൾ ഒരു കൃഷിക്കാരന്റെ മകളായിരുന്നു. ദരിദ്ര്യയായിരുന്നെങ്കിലും സരസ്വതിയും, രതിയും അവളെ ഒരുപോലെ അനുഗ്രഹിച്ചിരുന്നു. ബുദ്ധിയിലും അഴകിലും ഏതൊരു രാജകുമാരിയോടും കിടപിടിക്കാനുള്ള കെല്പുണ്ടായിരുന്നു അവൾക്ക്. മന്ത്രിമാർ അവളുടെ പിതാവിന്റെ സമ്മതമൊന്നുമില്ലാതെ തന്നെ അവളെ രാജാവിന്റെ

പത്നിയാക്കാൻ നിശ്ചയിച്ചു. സാധുക്കളെ ആരെങ്കിലും വകവെക്കുമോ? അതും മഹാരാജാവിന്റെ കാൎയ്യത്തിന്നു വേണ്ടി! എജമാനന്മാർ ചിന്തിക്കപോലും ചെയ്യാത്ത കാൎയ്യങ്ങളെപ്പററിയായിരിക്കും കിങ്കരന്മാർ മററുള്ളവരോടു പറയുക. കേൾക്കുന്നവൎക്കു അതു വിശ്വസിക്കാനല്ലെ തരമുള്ളു. അവൎക്ക് ഈ പ്രഭുക്കളുമായി നേരിട്ടു വല്ല എടവാടുമുണ്ടോ? വന്നു പറയുന്ന കിങ്കരൻ അവന്റെ കാൎയ്യസാദ്ധ്യത്തിന്നു സ്വാമിപ്രീതിയുണ്ടാക്കാനാണു സ്വാമിയുടെ പേരിൽ സാധുക്കളെ ഭീഷണിപ്പെടുത്തുന്നതു്.

മന്ത്രിമാരുടെ പ്രേരണയാൽ രാജാവ് അവളെ കല്യാണം കഴിച്ചു. ഇവളുടെ സൌന്ദൎയ്യത്തിലും സൌശീല്യത്തിലും രാജാവ് അതിരററു സന്തോഷിച്ചു. പഴയ ഭാൎയ്യമാരേപ്പററിയൊക്കെ മറക്കുകതന്നെചെയ്തു. 'പുതിയൊരു പെണ്ണിനെ കിട്ടിയാൽ പഴയതിനെ മറക്കും' എന്ന പഴമൊഴി വളരെ വാസ്തവമാണു്! മായയല്ലെ? ജഗദീശ്വരന്റെ മായാവിലാസം!!

ഇവളും മരിച്ചില്ല. മാത്രമല്ല രണ്ടു മാസത്തിന്നുള്ളിൽ ഗൎഭിണിയുമായി. പത്തു മാസം തികഞ്ഞു. രാജ്ഞി പത്മ









മൂന്നു പെൺകുട്ടികളെ പ്രസവിച്ചു. രാജാവിന്നു വളരെ വളരെ സന്തോഷമായി. മുഖസ്തുതിക്കാർ പലരും 'ഒരാൺകുഞ്ഞുണ്ടായില്ലല്ലൊ' എന്നു രാജാവു കേൾക്കെ പിറുപിറുത്തു. പറയുന്ന കേട്ടാൽ ഇവന്മാർക്ക് എന്തോ മല മറിഞ്ഞുവെന്നു തോന്നും. എന്നാൽ വെറും സേവയാണെ കെട്ടോ. രാജാവ് ആവകക്കൊന്നും ചെവി കൊടുത്തില്ല. രാജാവിന്ന് കുട്ടികളെ ഇഷ്ടമായെന്നു കണ്ടപ്പോൾ ഈ 'ശവ'ങ്ങളും സേവക്ക കുട്ടികളെ ലാളിക്കാൻ തുടങ്ങി.

കുട്ടികൾ വളന്നു. എന്നാൽ അവർ സാധാരണ കുട്ടികളെപ്പോലെയായിരുന്നില്ല. കാണുന്നവരൊക്കെ പറയാൻ തുടങ്ങി 'അമ്പോ! ഈ ഓരോ പെൺകുഞ്ഞും പതിപത്തു രാജകുമാരന്മാക്കു തുല്യകളാണ്' എന്നു്. കണ്ടോ! കെല്പുണ്ടെങ്കിൽ ആണിന്നും പെണ്ണിന്നും ലോകത്തിൽ സ്ഥാനമുണ്ട് അതില്ലെങ്കിൽ എല്ലാം ചോററുക്കടങ്ങൾതന്നെ!

കുട്ടികൾക്ക് സുഹാസിനി, സുഭാഷിണി, സുകേശിനി എന്നായിരുന്നു പേരിട്ടതു്. ഇടക്കിടെ പല അനത്ഥങ്ങളും സംഭവിക്ക പതിവായിരുന്നു. ഒരിക്കൽ സുഹാസിനിയെ ഒരു സപ്പം കടിക്കാൻവന്നു. ഭാഗ്യവശാൽ രാജാവ് അടുത്തുണ്ടായിരുന്നതിനാൽ ആ പാമ്പിനെ കൊന്നു കുട്ടിയെ രക്ഷിച്ചു. സുഭാഷിണി ഒരിക്കൽ അമ്മയുടെ കൂടെ നദിയിൽ കുളിക്കാൻ പോയി. കുട്ടി വെള്ളത്തിലൊഴുകിപ്പോയി. രാജ്ഞിയുടെ നിലവിളി കേട്ട് ഒരു മുക്കുവൻ വെള്ളത്തിൽ ചാടി കുട്ടിയെ രക്ഷിച്ചു. മൂന്നാമത്തവളും ഒരപകടത്തിൽ പെട്ടു. തോട്ടത്തിൽ പൂ പറിക്കാൻ പോയിരുന്നു. ഒരു തേൾ കടിച്ചു ബോധരഹിതയായി. പക്ഷെ അമ്മ ഓടിവന്നു എടുത്തുകൊണ്ടുപോയി. വൈദ്യൻ വന്നു മരുന്നൊക്കെ കൊടുത്തു ഭേദമാക്കി. അങ്ങിനെ പല അനത്ഥങ്ങളും അടിക്കടി സംഭവിച്ചു.



ഈ വക അനിഷ്ടസംഭവങ്ങൾക്ക് കാരണമെന്തെന്നറിവാൻ രാജാവ് ഒരു നാൾ ജ്യോത്സ്യനെ വരുത്തി. ജ്യോത്സ്യൻ കണ്ടതും കാണാത്തതുമായി പലതും ഗണിക്കാൻ തുടങ്ങി. അങ്ങും ഇങ്ങും എത്താത്ത ചില ഫലങ്ങളും പറഞ്ഞു. 'ഒന്നും മറച്ചുവെക്കാതെ പറയണം' എന്നായി രാജാവ്. ജ്യോത്സ്യൻ അവസാനം പറഞ്ഞു: "അവിടത്തെ കുട്ടികൾ സൌന്ദര്യത്തിൽ നാടെങ്ങും പ്രശസ്തി നേടും. പക്ഷെ ആ സൌന്ദര്യംതന്നെ അവർക്ക് ശത്രുവുമായി തീരും. ജീവപര്യന്തം ഇവർക്ക് ഇടക്കിടെ അനർത്ഥങ്ങളും..." എന്നും പറഞ്ഞു ജ്യോത്സ്യൻ നിർത്തി. രാജാവു വീണ്ടും പറഞ്ഞു. "ഒന്നും മറക്കണ്ട. മുഴുവൻ പറയൂ. സത്യം അറിയാനാണു ഞാനാഗ്രഹിക്കുന്നത്" എന്ന്. ജ്യോത്സ്യൻ വീണ്ടും കുറെ മടിയൊക്കെ കാണിച്ചു. എങ്കിലും നിവൃത്തിയില്ലെന്നു കണ്ടപ്പോൾ പറഞ്ഞു: "മറെറാന്നുമല്ല. കുട്ടികൾക്ക് ഏഴു വയസ്സു കഴിയുന്നതുവരെ കലശലായ അരിഷ്ടുണ്ട്. ജീവാപായംകൂടിയുണ്ടാവാം. എന്നാൽ ഉണ്ടായിക്കൊള്ളണമെന്നില്ലതാനും. അതിനാൽ ശ്രദ്ധിച്ചിരിക്കണം" എന്നിങ്ങിനെ എവിടെ




പിടിച്ചാലും കിട്ടാത്തവിധം പലതും തട്ടിമൂളിച്ചു ദൈവജ്ഞൻ.

രാജാവിന്നു വളരെ വ്യസനമുണ്ടായി. എന്തുണ്ടായിട്ടെന്തു ഫലം? തലയിലെഴുത്തു മാററാനൊക്കുമൊ എന്നോർത്തു രാജാവ് വളരെ വ്യസനിച്ചു. ഈ വിവരം എങ്ങിനെ തൻെറ പത്നിയെ അറിയിക്കുമെന്നതായിരുന്നു കൂടുതൽ വിഷമം. എങ്കിലും കാര്യങ്ങൾ പറയാതിരിക്കാൻ നിവൃത്തിയുണ്ടോ? അവസാനം രാജാവ് ഈ വിവരങ്ങൾ പത്മയോടും പറഞ്ഞു.

പുരുഷന്മാർ എന്തും കുറെയൊക്കെ സഹിക്കും. സ്ത്രീകൾക്കതു സാദ്ധ്യമാണോ? ഈ അനിഷ്ടസംഭവങ്ങളെ

പററി കേട്ടവുടൻ പത്മ ബോധരഹിത യായി. തൻെറ ഓമനക്കുഞ്ഞുങ്ങളുടെ ജീവിതം കഷ്ടാനിഷ്ടങ്ങൾ നിറഞ്ഞതാ ണെന്നു കേട്ടാൽ എന്തായിരിക്കും ആ അമ്മയുടെ മനോവേദന! രാജാവിന്നു കൂടുതൽ പരിഭ്രമമായി. ഒരുവിധം റാണിക്കു ബോധം വന്നു. കണ്ണു മിഴിച്ചു. രാജാവു പലതും പറഞ്ഞു് അവളെ കുറെയൊക്കെ സമാധാനിപ്പിച്ചു. ഒരു വിധം എല്ലാം സമാധാനമായപ്പോ ഴെക്കും ആരോ ഓടിവന്നു പറഞ്ഞു "അയ്യോ, രാജകുമാരികൾ തോട്ടത്തിൽ വീണു ബോധമില്ലാതെ കിടക്കുന്നു".

ഈ വിവരം കേട്ടതും അവിടെയൊരു ഭൂകമ്പം തന്നെയുണ്ടായി. പത്മ 'അയ്യോ' എന്നും നിലവിളിച്ചു നേരെ തോട്ടത്തിലേക്കോടി. രാജ്ഞി ഓടി യാൽ പിന്നെ ഭൃത്യജനങ്ങളെ പററി പറയണമോ? എല്ലാവരും ഓടി. രാജാവു് വൈദ്യൻെറ അടുക്കലേക്കു ആളയച്ചശേഷം താനും തോട്ടത്തിലേ ക്കോടി. ആകപ്പാടെ കോലാഹലം! ആർക്കുമാക്കും കാര്യമൊന്നുമറിഞ്ഞില്ലെ ങ്കിലും രാജാവും രാജ്ഞിയും ഓടുന്ന കണ്ടു് എല്ലാവരും തോട്ടത്തിലേക്കോടി.

(തുടരും)






ഒരു രാജ്യത്തു് ഒരു മഹാപണ്ഡിതനായ ബ്രാഹ്മണനുണ്ടായിരുന്നു. പഞ്ചേന്ദ്രിയങ്ങൾക്കു വിധേയമായ ഏതൊരു വിഷയവും അദ്ദേഹത്തിന്റെ കവിതയിൽക്കൂടി ഒഴുകും. പട്ടി കുരച്ചാൽ ഉടനെ കവിതയായി. രാത്രി കുറുക്കൻ ഓരിയിട്ടാൽ ഈയാൾ ശാർദ്ദൂലവിക്രീഡിതത്തിൽ ഒരെട്ടു ശ്ലോകമെങ്കിലും എഴുതാതിരിക്കില്ല. എന്തിന്? തവള കരഞ്ഞാൽക്കൂടി ആയാൾ ഒരു ചെറിയ ഗ്രന്ഥം ഉണ്ടാക്കിക്കഴിയും. എന്നാൽ ഇതിനെയൊക്കെ ആസ്വദിക്കാൻ ആരെങ്കിലുമുണ്ടോ? ഒരു മനുഷ്യനുമില്ല. പണ്ഡിതൻ കവിതയെഴുതി പനയോലഗ്രന്ഥം വീടു നിറഞ്ഞു. എന്നാൽ അത്രയും കാലം ആ സാധുവിന്റെ വയർ നിറയാൻ വല്ല ഊട്ടുപുരയുമല്ലാതെ സ്വന്തമായി യാതൊന്നുമുണ്ടായിരുന്നില്ല. വയർ നിറയെ ഒന്നു ഭക്ഷിക്കണമെന്നു തോന്നിയാൽ വിദ്വാന്നു് കവിത നിർത്തി വല്ല ഊട്ടുപുരയിലും കയറണം. അവിടെ പിന്നെ ഇല്ലെന്നു പറയില്ലല്ലോ. എന്തു നിസ്തേജനായാലും ബ്രാഹ്മണൻ എന്ന വാക്കിന്റെ പര്യായത്തിൽ പെട്ടവനു ചോറുള്ള സ്ഥലമല്ലെ അതു്? അതുകൊണ്ടു വല്ലപ്പോഴുമൊക്കെ വയർ നിറയെ ഒരു ഭക്ഷണം തരാവുമെന്നല്ലാതെ നമ്മുടെ ഭൂസുരമൌലിക്കു് അന്യഥാ ശരണം നാസ്തി!

എന്താ ചെയ്യുക? പഠിപ്പും ബുദ്ധിയുമുള്ള പല വിദ്വാന്മാരും 'ഏഴെട്ടു കാശിന്റെ' മുമ്പിൽ വായ്ക്കു കയ്യും, കക്ഷത്തു മുണ്ടുമായി നില്ക്കണമെന്ന നില ഇന്നൊന്നുമല്ല പണ്ടും ഉള്ളതു തന്നെയാണു്! ഒന്നോ അരയോ തെററി പണക്കാരുടെ പരിലാളനയിൽ പ്രശസ്തി നേടിയവരില്ലെന്നില്ല. അതിനോ? ആ പണക്കാരന്റെ സേവക്കു കവിത എഴുതണം. അവന്റെ

വിശ്വംഭരൻ



മന്തുകാലി ഭാര്യയേയോ, മരംചാടിജാതിയിൽ പെട്ട മക്കളേയോ പററി സ്തുതി പാടണം. അങ്ങിനെ കൊട്ടിന്ന കളിച്ചാൽ ആ കവി പ്രശസ്തനായി. അല്ലാത്തവൻ എന്നും പട്ടിണിപ്പിശാചിൻെറ ക്രൂത്തരംഗം തന്നെ! അങ്ങിനെ ദാരിദ്ര്യത്തിലാണ്ട ശ്വാസം മട്ടുന്ന എത്രയെത്ര ഉൽകൃഷ്ടലേഖകന്മാർ വയററിൽ പിഴപ്പിന്നുവേണ്ടി സ്വന്തം തലച്ചോറും മനസ്സാക്ഷിയും തിരാകടത്തിന്ന പണയം വെച്ചിട്ടില്ല!

അതെന്തോ പോട്ടെ. നമ്മുടെ പണ്ഡിതനും പട്ടിണിയിൽ മനസ്സ മട്ടത്തു. എന്നാലും വളരെയധികം കവിതകൾ എഴുതിയിട്ടു.

ആ നാട്ടിലെ രാജാവിൻെറ പല സാധനങ്ങളും കളവുപോയി. നാടെങ്ങും പോലീസുകാർ തിരക്കി നടന്നു. ഒരു ഫലവുമുണ്ടായില്ല. അങ്ങിനെയിരിക്കുമ്പോൾ ഒരു ശിപായിക്കു് ഈ പണ്ഡിതനെ പററി ഓമ്മവന്നു. "ആ സാധു ബ്രാഹ്മണൻ കുറച്ചു കിറുക്കനാണു് (നോക്കണം കവിയെ പററി മററുള്ളവർ ചിന്തിക്കയാണു് 'കിറുക്കൻ' എന്നു്!) "ആയാളെ കണ്ടാൽ വല്ല വിവരവും കിട്ടും" എന്നും വിചാരിച്ചു ശിപായി പണ്ഡിതൻെറ വീട്ടിൽ ചെന്നു. വർത്തമാനങ്ങളൊക്കെ പറഞ്ഞശേഷം ബ്രാഹ്മണൻ 'നോക്കട്ടെ' എന്നും പറഞ്ഞു താൻ തലേ രാത്രി എഴുതിയ കവിതയൊക്കെ ഒന്നു വായിച്ചു. ബ്രാഹ്മണന്നു കേട്ടതും കണ്ടതുമൊക്കെ കവിതയല്ലെ? കുറെ ഏട്ടുകൾ വായിച്ച ശേഷം ഒരു ശ്ലോകം കണ്ടു. അതിൻെറ സാരം 'രാത്രി 12 മണിക്ക് പിന്നിലുള്ള കിണററിൽ 'പ്ളും' എന്നൊരു ശബ്ദം കേട്ടുവെന്നും ആ ശബ്ദം ഗംഗയുടെ ഉല്ലാസമായൊരു ചിരിയായി തോന്നി എന്നും മററുമാണു്'. പോലീസുകാരന്നു കവിതയിലും അലങ്കാരത്തിലുമല്ലായിരുന്നു ശ്രദ്ധ. ആയാൾ 'പ്ളും' എന്ന





തിലായിരുന്ന ശ്രദ്ധിച്ചതു്. "എന്തോ കിണററിൽ വീണതായിരിക്കും. ഒരു പക്ഷെ കള്ളന്മാർ കട്ട മുതൽ ഈ പ്രാന്തൻപട്ടരുടെ കിണററിൽ കെട്ടിയിട്ടിട്ടുണ്ടാവും എന്നും വിചാരിച്ച ശിപായി കിണററിലിറങ്ങിതപ്പി. കളവു പോയ സകല സാധനങ്ങളും കിട്ടി.

രാജാവിന്നു വളരെ സന്തോഷമായി. ഈ പണ്ഡിതൻ കാരണമാണ് തൻെറ സാധനങ്ങൾ കിട്ടിയതെന്നോർത്തു രാജാവിനു സന്തോഷമായി. ഉടനെ മന്ത്രിയെ വിളിച്ച് ആ ബ്രാഹ്മണന്നു ഒരു കണക്കെഴുത്തുജോലി കൊടുക്കാൻ പറഞ്ഞു. രാജാവിന്നു സാധനങ്ങൾ കിട്ടിയ സന്തോഷമാണു കെട്ടൊ; അല്ലാതെ ബ്രാഹ്മണൻെറ കവിതക്ക് അതിലുണ്ടായിരുന്ന പങ്കല്ല സന്തോഷകാരണം!

അടുത്ത ദിവസം രാവിലെ ബ്രാഹ്മണൻ കോവിലകത്തു കണക്കെഴുത്തുകാരനായി. ആദ്യത്തെ ശമ്പളം വാങ്ങി. പഴയ നാററിപ്പുളിച്ച സോമൻ മാററി. പുതിയ സോമനും അംഗവസ്ത്രവുമായി. മാസം രണ്ടുമൂന്നു കഴിഞ്ഞു വയററിൽ പിഴപ്പിനു മാർഗ്ഗമായപ്പോൾ പണ്ഡിതൻ കവിതയൊക്കെ മറന്നു. മാത്രമല്ല മൂന്നുനാലു മാസം കഴിഞ്ഞപ്പോഴെക്ക് കുറച്ചു പണം കയ്യിലായി. സ്വാമിടെ മട്ടൊക്കെയൊന്നു മാറി. ഒരു വിവാഹം കഴിച്ചുളയാമെന്നായി. കോവിലകത്തെ കണക്കപിള്ളക്ക് ആർതന്നെ പെണ്ണു കൊടുക്കില്ല? സ്വാമി അനന്തശർമ്മയുടെ മകളെ കല്യാണം കഴിച്ചു. രണ്ടായിരം സ്ത്രീധനവും കിട്ടി. വിവാഹത്തിന്നു പല സംഭാവനകളും കിട്ടി. ആകപ്പാടെ പണ്ഡിതന്നു പണം കൂടി. അതാ! ആ പഴഞ്ചൊല്ലു ഫലിച്ചു. ലക്ഷ്മിയും സരസ്വതിയും ഒരിടത്തു നിൽക്കുകയില്ലത്രെ! സ്വാമിക്കു ലക്ഷ്മി കൂടിയപ്പോൾ സരസ്വതി കുറയാൻ തുടങ്ങി. എങ്കിലും സുഖമായി ജീവിതം കഴിക്കാൻ തുടങ്ങി. ഇതാണ് ഈയാളുടെ ജീവിതത്തിലെ 'ചാൻസ്'

# വിചാരണമുറി

ന്യായാധിപൻ ഹാജരായി. പാറവക്കീൽ കേസു വായിച്ചു.

'713-ാംനമ്പ്ര്—എസ്. എസ്. ശ്രീധരൻ'. ശ്രീധരൻ ഹാജരായി.

കുററം: "ഈയാാം ശ്രീമതി രശ്മിന്നിയുടെ ഭത്താവാണ്. വിവാഹം കഴിഞ്ഞിട്ട് അഞ്ചു വഷമെ ആയിട്ടുള്ളുവെങ്കിലും നാലു കുട്ടികളുടെ പിതാവു മാണ്. റിക്കാഡുപ്രകാരം വിശേഷകാരണങ്ങളൊന്നുമില്ലാതെ ഇപ്പോാം വിവാഹ മോചനം വേണമെന്നും പറഞ്ഞു ഹരജി തന്നിരിക്കുന്നു. ഈയാാം വിവാഹ സമയത്തു അയ്യായിരം ഉറുപ്പിക സ്ത്രീധനവും വാങ്ങിയിട്ടുണ്ട്. ആ നിലക്ക് ഈ മോചനം അനുവദിക്കാൻ പാടുള്ളതല്ല".

ന്യായാധിപൻ: "മി: ശ്രീധരന്റെ മൊഴി കോംക്കട്ടെ".

ശ്രീധരൻ: "സർ, ഞാൻ സ്ത്രീധനം വാങ്ങിയതിന്നു സാക്ഷിയാണ്. വിവാഹസമയത്ത് എനിക്ക് ഇരുപത്തിനാലു വയസ്സാണ്. എന്റെ മാതാ പിതാക്കന്മാർ എന്നെ അയ്യായിരം ഉറുപ്പികക്കു വിററതും ശരിയാണ്. എന്നാൽ ആ വകയിൽ അരക്കാശു എന്റെ കയ്യിൽ കിട്ടിയില്ല. എനിക്കു മൂന്നുറോളം ഉറുപ്പിക ശമ്പളമുണ്ടായിരുന്നതിനാൽ ഞാൻ അതിനെപററി അത്രയൊന്നും ശ്രദ്ധിച്ചില്ല. വിവാഹാനന്തരം ഭാര്യയുടെ ബന്ധുക്കളും സിൽബന്ധികളും കൂടെക്കൂടെ വിരുന്നായി. ചിലർ ഉദ്യോഗാത്ഥം വന്നു താമസമായി, മററുചിലർ ചികിത്സക്ക്, വേറെ ചിലർ കോടതികാര്യം, ബാക്കി ചിലർ സുഖവാസം! ഇങ്ങിനെ എന്റെ ശമ്പളം ചിലവിന്നു മതിയായില്ല. ഞാൻ കുറേശ്ശ കൈക്കൂലി വാങ്ങാൻ നിർബ്ബന്ധിതനായി. പുറമെ ഭാര്യ എന്റെ പേരും പറഞ്ഞു കൈക്കൂലിയും, കടവും വാങ്ങാൻ തുടങ്ങി. എന്തിനധികം? എന്റെ കൈക്കൂലി പുറത്തായി. ഉദ്യോഗം തെറിച്ചു. കടക്കാരാൽ നിവൃത്തിയില്ലാതെ ഒളി ച്ചോടി നാട്ടിൽ വന്നിരിക്കേണ്ടിയും വന്നു. ഇന്നും എനിക്കു ജോലിയില്ല. ഭാര്യ യുടെ ആവശ്യങ്ങാം തീരുന്നില്ല. എന്തെങ്കിലും പണത്തിന്റെ ബുദ്ധിമുട്ടു പറ ഞ്ഞാൽ "വെറുതെയൊന്നുമല്ല; നല്ലോണം അയ്യായിരം ഉറുപ്പിക തന്നിട്ടേ കല്യാണം കഴിച്ചത്" എന്നും പറഞ്ഞു വല്ല നായിനെപ്പോലെ മുഖത്താട്ടും. ഈ നിലയിൽ ഞാൻ വിവാഹമോചനത്തിന്നു നിർബ്ബന്ധിതനായി. അത്ര മാത്രം".

ന്യായാധിപന്നു വിയത്തു. കണ്ടാൽ മൂപ്പരും സ്ത്രീധനം വാങ്ങിയിട്ടുണ്ടോ എന്നു തോന്നും! എങ്ങിനെയായാലും വിവാഹമോചനം അനുവദിച്ചില്ല. കഷ്ടപ്പെട്ടു ഭാര്യയേയും കുട്ടികളേയും നോക്കാനും ഉത്തരവിട്ടു. ശ്രീധരന്റെ ജീവിതം മററു ചെറുപ്പക്കാക്കു ഒരു പാഠമായി തീരട്ടെ എന്നും പിറുപിറുത്തു ന്യായാധിപൻ നടന്നു.




പണ്ടുകാലത്തൊക്കെ ആളുകളുടെ പേർ അവരുടെ ആകൃതിക്കും പ്രകൃതിക്കുമനുസരിച്ചായിരുന്നു. ഇന്നു അങ്ങിനെയൊന്നുമല്ല. 'സുന്ദരയ്യർ' എന്നു പേരാണെന്നിരിക്കട്ടെ. ആ സ്വരൂപം വല്ല കരടിയെപ്പോലെയിരിക്കും. അതുപോലെതന്നെ സ്ത്രീകളും. 'സുശീല' എന്നായിരിക്കും പേർ. സ്വഭാവമോ? അപ്പപ്പ! ശൂർപ്പണഖയുടേതു തന്നെ!

ഒരിക്കൽ 'അമരാപുരി' രാജാവു് ഡർബാറിലിരിക്കുകയായിരുന്നു. പാറാവുകാരൻ വന്നു പറഞ്ഞു: 'പ്രഭോ, പുറത്തു 'മഹാബലി' എന്നൊരാൾ മുഖം കാണിക്കാൻ വന്നിരിക്കുന്നു' എന്നു്. 'ശരി, അകത്തു കൊണ്ടുവാ' രാജാവരുളി.

മഹാബലി എന്നു കേട്ടപ്പോൾ രാജാവും സഭാവാസികളും വിചാരിച്ചു 'ഏതോ ഭീമകായനായ ഒരു വ്യക്തിയായിരിക്കും അതു്' എന്നു്. എല്ലാവരും ആ അത്ഭുതവിഗ്രഹത്തെ കാണാൻ കൊതിച്ചിരുന്നു.

അതിനിടെ ദൂതനും മഹാബലിയും എത്തി. ജനങ്ങളുടെ അത്ഭുതത്തിന്നു് അതിരുണ്ടായിരുന്നില്ല. കൊഴുത്തു തടിച്ചുയർന്നു് ആജാനുബാഹുവായി മനോദൃഷ്ടിയിൽ സ്ഥലം പിടിച്ചിരുന്ന മഹാബലിക്കു പകരം ചടച്ചു മെലിഞ്ഞു കൃശശരീരനായി മുച്ചിക്കുടുമയും കീറത്തുണിയുമായി വയറൊട്ടി ജീവച്ഛവമായൊരു മഹാബലിയാണു ദൂതൻെറ കൂടെ വരുന്നതു്! രാജാവിന്നു് ഈ വ്യക്തിയോടൊരു ഘൃണയാണു തോന്നിയതു്.

മഹാബലി അകത്തു കടന്നവുടൻ ആചാരോപചാരങ്ങളോടെ ചില സംസ്കൃതപദങ്ങളൊക്കെ പറഞ്ഞു രാജാവിനെ അഭിവാദ്യം ചെയ്തു. കണ്ണിൽ പൊടിയിടാനുള്ള 'ചടപടാലിട്ടി'യില്ലാത്തവരെ വലിയവർ പിടിക്കുമോ? കാണാറില്ലേ ചില പ്രമാണികളെ?




അവർ വല്ല കാററിൽ പോകു മ്പോഴോ, വല്ല പൊതുസ്ഥലത്തും നില്ക്കു മ്പോഴോ, വേഷവിധാനമോ പണമോ ഒന്നും ഇല്ലാത്ത വല്ലവരും അഭിവാദ്യം ചെയ്യുകയോ, സംസാരിക്കുകയോ ചെയ്താൽ അതു കണ്ടുവെന്നോ കേട്ടു വെന്നോ നടിക്കില്ല അതുപോലെ തന്നെ നമ്മുടെ രാജാവും ഈ മഹാബ ലിയുടെ അഭിവാദ്യത്തിന്നു യാതൊന്നും പറഞ്ഞില്ല. മാത്രമല്ല കുറച്ചു പരുഷ സ്വരത്തിൽ പറഞ്ഞു "പേരു മഹാ ബലി; കണ്ടാൽ ചുണ്ടെലി! എന്തെടോ താൻ എന്തുകൊണ്ടാണ് ഈ പേർ വെച്ചിരിക്കുന്നതു്?" ഇതു കേട്ടവുടൻ മഹാബലി പറഞ്ഞു "പ്രഭോ, ഇതു ഞാൻ വെച്ച പേരല്ല. എൻെറ ശിഷ്യ ന്മാരും ആരാധകന്മാരും കൂടി വെച്ച പേരാണ്".

"എന്തു്! നിനക്കു ശിഷ്യന്മാരും ആരാധകന്മാരുമോ? എന്താ വാവ ട്ടത്ത വകക്കാണോ ഈ കിറുക്കു പറയു ന്നതു്?" എന്നായി രാജാവു്.

"പ്രഭോ, അങ്ങക്ക് എന്നെപ്പററി അറിവില്ലെന്നുള്ളതിൽ എനിക്കത്ഭുത മില്ല. എന്നാൽ അല്പം പറയാതെ തരമില്ലല്ലൊ. കൈലാസമെടുത്തു അമ്മാനമാടിയ രാവണനും, ആ രാവ ണനെ വാലിൽ കെട്ടിയ ബാലിയും എൻെറ ശിഷ്യരാണ്. ദ്വാപരയുഗ ത്തിലെ പല വീരന്മാരും എൻെറ ശിഷ്യരാണ്. ദുര്യോധനാദികൾ, ജരാ സന്ധൻ, കീചകൻ മുതലായവർ അതിൽ പ്രധാനികളാണ്. ഞാൻ ചിരംജീവിയാണ്. പക്ഷെ ഇതൊന്നും പറഞ്ഞാൽ ഈ കലിയുഗത്തിലുള്ളവർ വിശ്വസിക്കില്ല. അന്ധവിശ്വാസം, അവിശ്വാസം ഇതൊക്കെയുള്ളതാണ് കലി. യോഗ്യന്മാരെ കണ്ടറിയുന്നവ രില്ല. വല്ല മിരട്ടും പറഞ്ഞു നടക്കുന്ന കള്ളന്മാരുടെ കാലമാണിതു്." രാജാവു് ഇതൊക്കെ കേട്ടു അല്പം മിഴിച്ചു. പല രേയും കണ്ട മാതിരിയല്ല പിന്നീടറിയു



ന്നതു്. ഒരുപക്ഷെ ഈയാളും വലിയൊരു ദിവ്യനായിരിക്കുമെന്ന തീച്ച്യാക്കി ചോദിച്ചു. "ശരി, ഞാൻ എന്താണു ചെയ്തുതരേണ്ടതു്?"

'മററൊന്നുമല്ല. എനിക്കു് ഈ കൊട്ടാരത്തിൽ ഒരു ജോലി തരണം. ഇഷ്ടംപോലെ ഭക്ഷണമൊക്കെ കഴിക്കാൻ തുടങ്ങിയാൽ എൻെറ നശിച്ച ശക്തി വീണ്ടും വരും. അതു വന്നാൽ ഏതു പ്രവൃത്തിയും ക്ഷണത്തിൽ ചെയ്തുതീക്കാൻ എനിക്കു കെല്പുണ്ടാവും' എന്നായി വളരെക്കാലമായി പട്ടിണിയിൽപ്പെട്ടു നട്ടംതിരിയുന്ന മഹാബലി.

രാജാവു അതിന്നു സമ്മതിച്ചു. മന്ത്രിയെ വിളിച്ചു മഹാബലിക്കു് ഇഷ്ടാനുസാരം ഭക്ഷണവും മററു സൌകര്യങ്ങളും ചെയ്തുകൊടുക്കാനാജ്ഞാപിച്ചു. എന്നാൽ മന്ത്രി അതിന്നു ചിലതു പറയാനൊരുങ്ങി. രാജാവതൊന്നും ശ്രദ്ധിച്ചില്ല. മന്ത്രി എല്ലാം ഒരുക്കി കൊടുക്കുകയും ചെയ്തു.

ഒരു മാസം സുഖമായ തീററയും മററുമായപ്പോഴേക്കു മഹാബലിക്കു കുറച്ചു ചോരയും നീരുമൊക്കെയായി. ഒരു ദിവസം രാജാവു വിളിച്ചു ചോദിച്ചു: "എന്താ പഴയ ശക്തിയൊക്കെ വന്നില്ലെ? നമുക്കിത്തിരി പണിയുണ്ടു്.



വലുതൊന്നുമല്ല. ചെയ്യാമൊ?"

"ഓഹൊ. അതിനെന്തു സംശയം? മല പുഴക്കണമെങ്കിൽ അതുകൂടി ചെയ്യാം" എന്നായി മഹാബലി.

"ശരി. എന്നാൽ ആ കാണുന്ന മലയെടുത്തു സമുദ്രത്തിൽ കൊണ്ടുപോയിടണം" എന്നു പറഞ്ഞു രാജാവു്.

"പ്രഭോ, ഇതിനാണോ പ്രയാസം? ഒന്നല്ല, ആയിരം മലകൾ ഒന്നിച്ചു വേണമെങ്കിലും ആവാം" എന്നായി മഹാബലി.

രാജാവു് നല്ലൊരു ദിവസം നോക്കി മല പുഴക്കാൻ നിശ്ചയിച്ചു. നാടു മുഴുവൻ ഈ വൃത്താന്തം ഭേരിയടിപ്പിച്ചു. ആയിരക്കണക്കു ജനങ്ങൾ സന്നിഹിത

രായ്തിന്നിടയിൽ രാജാവും പരിവാരങ്ങളും മഹാബലിയും മുമ്പിലേക്ക വന്നു. മഹാബലി രാജാവിനെ തൊഴുതു വണങ്ങി മല പുഴക്കാൻ അതിൻെറ അടുക്കലേക്ക നടന്നു.

മഹാബലി ഒരു മുണ്ടെടുത്തു തെരികയാക്കി തലയിൽ വെച്ചു മലയേററുവാനൊരുങ്ങി. അതിൻെറ അടുക്കെയിരുന്നു. ഉടനെ പിന്നോക്കം തിരിഞ്ഞു ആ ജനങ്ങളോടു പറഞ്ഞു. "സഹോദരന്മാരെ, നിങ്ങഠം ചിലർ വന്ന് ഈ മലയൊന്നു പൊക്കി എൻെറ തലയിൽ വെച്ചുതരിക" എന്ന്.

ജനങ്ങഠം ഇതു കേട്ടു മിണ്ടാതെ നിന്നു. അവക്കാവുമോ ഇതു്? മഹാബലി വീണ്ടും പറഞ്ഞു, "എന്താ നിങ്ങഠം മിണ്ടാതെ നില്ക്കുന്നതു്? ഇത്ര ആയിരം ജനങ്ങഠംക്ക ഒന്നിച്ച് ഈ മല പിടിച്ച് എൻെറ തലയിൽ വെക്കാൻ സാധിക്കില്ലെന്നോ? ഞാൻ തനിയെയല്ലെ ഇതേററുന്നതു്?" ജനങ്ങഠം വീണ്ടും മിണ്ടിയില്ല. മഹാബലി രാജാവിനോടു പറഞ്ഞു "അവിടുന്നെങ്കിലും ഇവരോടു പറഞ്ഞു് ഇതൊന്നു പൊങ്ങിച്ചു എൻെറ തലയിൽവെക്കാൻ പറയു".

രാജാവു് ഒന്നും മിണ്ടിയില്ല. ഉള്ളിൽ വിചാരിച്ചു "ഇത്ര ആയിരം ആളുകഠംക്ക് ഒന്നിച്ചു പൊങ്ങിക്കാൻ സാധിക്കില്ലെങ്കിൽ പിന്നെന്തിനാ ഈയാഠം തനിയെ ഇതു് ഏററുന്നതു്? ജനങ്ങഠംക്ക വേണ്ടിയല്ലെ ഞാനിതു ചെയ്യാനൊരുങ്ങിയതു്? അവക്ക വേണ്ടെങ്കിൽ വേണ്ട" എന്നും വിചാരിച്ചു മഹാബലിയോടു മടങ്ങി പോന്നുകൊള്ളാൻ പറഞ്ഞു.

എന്നാലും ആ മരമണ്ടസൻ രാജാവിന്നു കള്ളി മനസ്സിലായില്ല കെട്ടോ. മന്ത്രി മഹാബലിയുടെ സാമത്ഥ്യത്തിൽ അനുമോദിച്ചു. എങ്കിലും ആയാഠം കൂടു തലാവരുതെന്നു വിചാരിച്ച് മെല്ലെ പറഞ്ഞയച്ചു.






ജഗന്നാഥക്ഷേത്രത്തിന്റെ അടുത്തായി കുണ്ഡവിലപം എന്നൊരു ഗ്രാമമുണ്ടായിരുന്നു. ആ ഗ്രാമത്തിൽ നാരായണഭട്ട് എന്നൊരു ബ്രാഹ്മണൻ തന്റെ പത്നി കമലയുമായി താമസിച്ചിരുന്നു. ആ പുണ്യദമ്പതികൾക്ക് ഒരു പുത്രനുണ്ടായി. ആ കുട്ടിയാണ് വിശ്വവിഖ്യാതനായി തീർന്ന ജയദേവൻ.

കുട്ടികാലം മുതല്ക്കുതന്നെ ജയദേവൻ വലിയൊരു ഭക്തനായിരുന്നു. കാലാന്തരത്തിൽ അദ്ദേഹം പ്രശസ്തനായൊരു പണ്ഡിതനും കവിയുമായിതീർന്നു. അദ്ദേഹത്തിന്റെ കർണ്ണാമൃതമായ കവിതയാണ് ഗീതാഗോവിന്ദം. ഗീതാഗോവിന്ദത്തെപ്പററി കേൾക്കുകയോ, അല്ലെങ്കിലും അറിയുകയോ ചെയ്യാത്ത ഭാരതീയർ ഉണ്ടെന്നു തോന്നുന്നില്ല. രസാത്മകമായ ആ കവിതയിലൂടെ ജയദേവന്റെ പ്രഖ്യാതി നാടെങ്ങും പരന്നു. പല ദേശങ്ങളിൽനിന്നും ജനങ്ങൾ ഇദ്ദേഹത്തെ കാണാൻ വന്നു. എന്തിനധികം? അദ്ദേഹമധിവസിച്ചിരുന്ന ഗ്രാമം ചെറിയൊരു തീർത്ഥാടനകേന്ദ്രമായി പരിണമിച്ചു.

ആ പ്രദേശത്തെ രാജാവായിരുന്നു സാത്യകി. അദ്ദേഹവും ഒരു ഭക്തനും കവിയുമായിരുന്നു. പക്ഷെ ജയദേവന്റെ പൊങ്ങും പെരുമയിൽ രാജാവിന്നു അസൂയ തോന്നി. വല്ലവനും നല്ലനല്ല കാവ്യങ്ങളെഴുതി വല്ല രാജാവിന്റെയോ, പ്രഭുവിന്റെയോ, പേരിൽ പ്രസിദ്ധപ്പെടുത്തണമെന്നായിരുന്നിരിക്കാം അന്നത്തെയും നിയമം! പണത്തിന്നു ഭ്രമമില്ലാത്ത കവികളോടൊ ലേഖകന്മാരോടൊ എന്തു നിവൃത്തി? രാജാവു മറെറാരു ഗീതാഗോവിന്ദം എഴുതി. പക്ഷെ അതു ആരും വായിച്ചില്ല. രാജാവു് നാടെങ്ങും തന്റെ പുസ്തകമേ വായിക്കാവൂ, ജയദേവന്റെ പുസ്തകം വായിക്കരുതെന്നു

എം. ഗൌരീദേവി



നിർബ്ബന്ധപൂർവ്വം നിയമം പാസാക്കി. പക്ഷെ ജനങ്ങൾ പിറുപിറുത്തു. രാജാവിൻെറ ശാസനയെ നിഷേധിച്ചു, അവഹേളിച്ചു. ഇതെല്ലാം കണ്ടു രാജാവിന്നു കൂടുതൽ കോപമായി. സാത്യകി ജനങ്ങളെ പല നിലക്കും ഉപദ്രവിച്ചു. പക്ഷെ ജനങ്ങൾ അത്രയും സാത്യകിയുടെ കവിതയെ വെറുത്തുവെന്നല്ലാതെ ജയദേവൻെറ കവിതയോടുള്ള പ്രതീതി ഒട്ടും കുറച്ചില്ല; കൂടുതലാവുകയുംചെയ്തു.

ഗർവ്വിഷ്ഠനായ രാജാവ് കൂടുതൽ കുപിതനായി. ആയാൾ തൻെറയും ജയദേവൻെറയും കവിതകളെ ഒന്നു മാററുരച്ചു പരീക്ഷിക്കാൻ നിശ്ചയിച്ചു. രാത്രി രണ്ടു ഗ്രന്ഥങ്ങളെയും ജഗന്നാഥസ്വാമിയുടെ ചരണാരവിന്ദങ്ങളിൽ വെച്ചു വാതിലുമടപ്പിച്ചു പുറത്തുപോന്നു.

പിറെറ ദിവസം രാവിലെ ചെന്നു നോക്കുമ്പോൾ ജയദേവൻെറ കവിത ഭഗവാൻെറ സന്നിധിയിലും സാത്യകിയുടെ കവിത അമ്പലമുററത്തും കിടക്കുന്നു. ശോകക്ഷോഭവശഗനായ രാജാവ് ഈശ്വരനെതന്നെ പുലഭ്യം പറയുവാൻ തുടങ്ങി. ഭഗവാൻ പ്രത്യക്ഷപ്പെട്ടു പറഞ്ഞു: "ഹെ രാജാവെ, നീ ഭക്തൻതന്നെ! പക്ഷെ ഗർവ്വിഷ്ഠനാണ്. ഗർവ്വ് നന്നല്ല—പ്രത്യകിച്ചു വിദ്വാന്മാർക്ക്. അതിനാൽ ഇനിയും ജനങ്ങൾ നിൻെറ കവിതയെ വെറുക്കുകയേ ഉള്ളു. എങ്കിലും നിൻെറ ഭക്തിയിൽ ഞാൻ സന്തുഷ്ടനായിരിക്കുന്നു. അതിനാലിതാ ഒരു വരം തരുന്നു. 'ജയദേവൻെറ ഗീതാഗോവിന്ദം വായിക്കുവാൻ തുടങ്ങുന്നതിന്നു മുമ്പു നിൻെറ കൃതിയിലെ ഇരുപത്തിനാലു ശ്ലോകങ്ങൾ ജനങ്ങൾ വായിക്കട്ടെ". എന്നും പറഞ്ഞു ഭഗവാൻ മറഞ്ഞു.

അതേ ഗ്രാമത്തിൽ ധനികനായൊരു ബ്രാഹ്മണനുണ്ടായിരുന്നു. സൌന്ദര്യസൌശീല്യാദികളിൽ അദ്വിതീയയായൊരു മകളുമുണ്ടായിരുന്നു അദ്ദേഹത്തിന്ന്. പത്മാവതിയെന്നായിരുന്നു

അവളുടെ പേർ. ആ ബ്രാഹ്മണൻ വലിയൊരു ശ്രീകൃഷ്ണഭക്തനുമായിരുന്നു. പത്മാവതി ബാല്യം വിട്ടു യൌവ്വനത്തിൽ കാലൂന്നി. വിവാഹം എന്ന ഘട്ടവും വന്നെത്തി. സൌന്ദര്യധാമമായ തൻെറ മകളെ ശ്രീകൃഷ്ണഭഗവാനൊഴിച്ചു മററാരാൾക്കും വിവാഹം ചെയ്തു കൊടുക്കില്ലെന്നു ബ്രാഹ്മണൻ പ്രഖ്യാപിച്ചു. എത്രയെത്രയോ കൂട്ടർ പത്മയെ കല്യാണം കഴിക്കണമെന്നാഗ്രഹിച്ചു വന്നു. പക്ഷെ ബ്രാഹ്മണൻ തൻെറ നിശ്ചയത്തെ പറഞ്ഞു വന്നവരെയൊക്കെ നിരാശരാക്കി മടക്കി. പലരും 'ഇയാൾക്കു തലക്കല്ലിളകിയിരിക്കു'മെന്നു പറഞ്ഞു. അല്ലെങ്കിൽ ഈവിധമൊരു വങ്കത്തം ആരെങ്കിലും പറയുമോ?

ഒരുനാൾ രാത്രി ശ്രീകൃഷ്ണഭഗവാൻ ഇയാൾക്കു സ്വപ്നത്തിൽ പ്രത്യക്ഷനായി പറഞ്ഞു. "ഹേ ബ്രാഹ്മണോത്തമ, അങ്ങയുടെ അചഞ്ചലഭക്തിയിൽ ഞാൻ പ്രസന്നനായിരിക്കുന്നു. പക്ഷെ നിൻെറ മകളെ എൻെറ ഭക്താഗ്രേസരനായ ജയദേവനു കല്യാണംകഴിച്ചുകൊടുക്കുക. അതാണു എനിക്കു കൂടുതൽ തൃപ്തി". ഭഗവാൻ മറയുകയും ചെയ്തു. ബ്രാഹ്മണൻ




അടുത്ത മുഹൂർത്തത്തിൽ പത്മാവതിയെ ജയദേവനു കല്യാണംകഴിച്ചുകൊടുത്തു. ആ ദമ്പതികൾ ആദർശപരമായി ജീവിതവും നയിക്കുവാൻ തുടങ്ങി.

അങ്ങിനെയിരിക്കുമ്പോൾ ഒരു ദിവസം ഒരു വ്യാപാരി വന്നു ജയദേവനോടു പറഞ്ഞു: "പ്രഭോ, ദയവുചെയ്തു അങ്ങുന്നു് എൻെറ ഗ്രാമത്തിൽ വന്നു ഞങ്ങളെ അനുഗ്രഹീതരാക്കണം. അങ്ങയുടെ കവിതാസുധകൊണ്ടു ഞങ്ങൾക്കു മുക്തിമാർഗ്ഗമരുൾചെയ്യണം" എന്നൊക്കെ. ജയദേവൻ ആ അഭ്യർത്ഥന സ്വീകരിച്ചു വ്യാപാരിയുടെ കൂടെ പോയി. അവിടെ ജയദേവനു അനന്യസുലഭമായ ആദരവുകൾ




ലഭിച്ചു. അദ്ദേഹത്തിന്റെ പാവന ദർശനത്തിനു ഭക്തകോടികൾ അനുദിനം വന്നുകൊണ്ടിരുന്നു. ഏവരും തദുപദേശങ്ങളെ ശിരസാ വഹിച്ചു. കുറെ നാൾ കഴിഞ്ഞു ജയദേവൻ വീട്ടിലേക്കു പുറപ്പെട്ടു.

വ്യാപാരി രത്നഖചിതമായൊരു പല്ലക്കുണ്ടാക്കിച്ചു. പലവിധ അമൂല്യ രത്നങ്ങളും സംഭാവനചെയ്തു വിശ്വസ്തരായ ചില ഭൃത്യന്മാരെ കൂട്ടി ജയദേവനെ യാത്രയാക്കി.

കുറച്ചു വഴി ചെന്നശേഷം കൂടെ പോയ ഭൃത്യന്മാർ ഗൂഢാലോചന നടത്തി. തൽഫലമായി ഒരു വിജന പ്രദേശത്തെത്തിയവുടൻ അവർ ഗുരുദേവനെ പല്ലക്കിൽനിന്നു വലിച്ചു താഴത്തിട്ടു കയ്യും കാലും ഛേദിച്ചു കിണററിലിട്ടു. വിലപ്പിടിച്ച സകല സാധനങ്ങളും എടുത്തു് അവർ ഓടിപ്പോകയും ചെയ്തു.

ആ കിണററിൽ വെള്ളമുണ്ടായിരുന്നില്ല. ഗുരുദേവൻ അതിൽ കിടന്നു ഭഗവാനെ സ്തുതിച്ചു. അന്യർക്കു കഴിയുന്നതും ഉപകാരമല്ലാതെ യാതൊരു ഉപദ്രവവും ചെയ്യാതെ സന്മാർഗ്ഗത്തിൽ ജീവിക്കുന്ന വ്യക്തികളെ ഈശ്വരൻ കൈവെടിയുകയില്ല. മൃഗത്തിലും കവിഞ്ഞ മനുഷ്യർ മാത്രമേ സജ്ജനങ്ങളെ വെറുക്കയുള്ളു. ആ ഭക്തശിരോമണിയുടെ സ്തുതികൾ ജഗന്നിയന്താവിന്റെ കർണ്ണപുടങ്ങളിൽ പെട്ടു. ജയദേവനു കയ്യും കാലും മുളച്ചു.

അതേസമയത്തു ക്രൌഞ്ചകൻ എന്ന രാജാവു് മൃഗയാ ആ വഴി വന്നു. അദ്ദേഹം കിണററിൽനിന്നു ജയദേവന്റെ ഗീതങ്ങൾ കേട്ടു. ഉടനെ ആളുകളെ ഇറക്കി കിണററിൽനിന്നു ജയദേവനെ കയററി വീണതെങ്ങിനെയെന്നു ചോദിച്ചു. തന്റെ ശത്രുക്കളെ പോലും ദണ്ഡിപ്പിക്കുവാനിഷ്ടപ്പെടാത്ത ഗുരുവരൻ എന്തൊക്കെയോ പറഞ്ഞു് ആ അദ്ധ്യായം അവസാനിപ്പിച്ചു.






ക്രൌഞ്ചകൻ ജയദേവനെ തന്റെ അരമനയിലേക്കു കൂട്ടിക്കൊണ്ടു പോയി. ഏതോ ഒരു പണ്ഡിതനാണു തന്റെ അതിഥിയെന്നല്ലാതെ അതു ജയദേവനാണെന്നു രാജാവറിഞ്ഞിരുന്നില്ല. ക്രമശഃ ക്രമശഃ അതിഥി ജയദേവൻ ആണെന്നറിഞ്ഞ രാജാവിന്റെ ഭക്ത്യാദരങ്ങൾക്ക് അതിരുണ്ടായില്ല. അദ്ദേഹം ഗുരുപാദത്തിൽ സാഷ്ടാംഗം നമസ്കരിച്ചു. കൃഷ്ണഭക്തനായ ക്രൌഞ്ചകൻ ഗുരുദേവനെ സാക്ഷാൽ കൃഷ്ണഭഗവാനായിതന്നെ ഗണിച്ചു. ഇനിമേൽ തന്റെ ആരാധനാമൂർത്തിയെ തന്റെ നാട്ടിൽനിന്നു അയക്കാതെ കഴിക്കണമെന്നു മനസാ നിശ്ചയിക്കുകയും ചെയ്തു. ഗുരൂപദേശങ്ങളെ അപ്പടി സ്വീകരിച്ചു തദനുസൃതം നടക്കാൻ രാജാവു സർവ്വദാ സന്നദ്ധനായിരുന്നു. കുറെ നാൾ കഴിഞ്ഞപ്പോൾ ജയദേവൻ തന്റെ സതിയേയും അവിടെ വരുത്തിച്ചു. അവർ സുഖമായി ജീവിക്കാനും തുടങ്ങി.

ഒരുനാൾ പത്മാവതിക്കു അനിഷ്ടകരമായൊരു സംഭവമുണ്ടായി. മഹാരാജ്ഞിയും ഗുരുപത്നിയും കൂടെയിരിക്കുമ്പോൾ ഒരു ദാസി ഓടിവന്നു റാണിയോടു പറഞ്ഞു: "ദേവി അവിടുത്തെ സഹോദരൻ അകാലമായി മരണമടഞ്ഞിരിക്കുന്നു. മാത്രമല്ല അദ്ദേഹത്തിന്റെ പത്നി 'സതി'യിൽ ദേഹവിയോഗവും ചെയ്തിരിക്കുന്നു". രാജ്ഞി ദുഃഖാകുലയായി. പത്മാവതി സാന്ത്വനവാക്കുകളാൽ കുറെ സമാധാനിപ്പിച്ചു. അനന്തരം പത്മാവതി പറഞ്ഞു: "ഞാൻ ഈ 'സതി' ചട്ടത്തിന്നു വിപരീത അഭിപ്രായക്കാരിയാണ്. പതിവ്രതകൾക്കു 'സതി' വേണ്ട. അവർ ഭർത്താവിന്റെ മരണവാർത്ത കേൾക്കുമ്പോഴെക്കും പ്രാണത്യാഗം ചെയ്യുമല്ലൊ". ഈ വർത്തമാനം രാജ്ഞിക്കു ഉള്ളിൽ തട്ടി. "ഓഹോ! ഇത്ര പതിവ്രതയാണോ ഇവൾ! എന്നാൽ ഒരു പാഠം പഠിപ്പിച്ചിട്ട്" എന്നു മന

സ്സിൽ തീച്ച്യയാക്കി. അന്നു മുതൽ അതിന്നുള്ള സന്ദർഭം പാർത്തിരുന്നു.

ഒരു നാഠം രാജാവു ഗുരുദേവനെയും കൂട്ടി നായാട്ടിന്നു പോയി. ഈ ഘട്ടത്തിൽ രാജ്ഞി തൻെറ പരീക്ഷണം നടത്തുവാൻ നിശ്ചയിച്ചു. അതിന്നു ശട്ടംകെട്ടി. പത്മാവതിയും രാജ്ഞിയും സംസാരിച്ചുകൊണ്ടിരിക്കെ ഒരു ഭൃത്യ ഓടിവന്നു പറഞ്ഞു "ദേവി, കഷ്ടകാലമെന്നേ പറയേണ്ടു. കാട്ടിൽ പോയിരിക്കുന്ന ഗുരുദേവനെ ഒരു നരിയെടുത്തുകൊണ്ടു പോയത്രെ" എന്നു്. ഇതു കേട്ടവുടൻ പത്മാവതി ഒരേ ശ്വാസം! അവർ മൃതിയടഞ്ഞു.

രാജാവും ഗുരുദേവനും മടങ്ങിയെത്തി. ഈ ദുഃഖവൃത്താന്തം കാതിൽ പെട്ടവുടൻ രാജാവു ചിന്തിച്ചു. "കഷ്ടം! ഈ അനിഷ്ടസംഭവത്തിന്നു ഞാനല്ലെ കാരണം! അതിനാൽ ഇനി ജീവിച്ചിരുന്നിട്ടു കാര്യമില്ല" എന്നും വിചാരിച്ചു തൻെറ പുത്രനെ അഭിഷേകം കഴിപ്പിച്ചു മരിക്കാനൊരുങ്ങി. ചിതയിൽ ചാടുന്നതിന്നു മുമ്പു രാജാവു് ഗുരുചരണങ്ങളിൽ വീണു പറഞ്ഞു: "ദേവ, അവിടുന്നു് എൻെറ പാപത്തെ പൊറുത്തരുളിയാലും" എന്നും പറഞ്ഞു ഗുരുപത്നിയുടെ മരണവൃത്താന്തം അറിയിച്ചു. എന്നാൽ ഗുരുദേവൻ ഒട്ടും കുലുങ്ങിയില്ല. അദ്ദേഹം ശ്രീകൃഷ്ണഭഗവാൻെറ മുമ്പിൽ ചെന്നു ധ്യാനനിമഗ്നനായി ഇരുപത്തിനാലു അഷ്ടപദികഠം പാടി. ഭഗവാൻ പ്രത്യക്ഷപ്പെട്ടു. പത്മാവതി കൺ തുറന്നു എഴുന്നേല്ക്കുകയും ചെയ്തു. "ഈ അഷ്ടപദികഠം പാടുന്നവർ മുക്തിയടയും" എന്നും പറഞ്ഞു ഭഗവാൻ മറഞ്ഞു.

ഈ അഷ്ടപദികഠം ശ്രീജയദേവൻെറ ഗീതാഗോവിന്ദത്തിലുണ്ടു്. അവയെപ്പോലെ രസകരമായ മററു കവിതകഠം ഉണ്ടോ എന്നു സംശയഗ്രസ്തമാണു് അവയെപററി അറിയാത്തവർ അറിയാൻ ശ്രമിക്കുവിൻ.






ഒരു കാട്ടിൽ ഒരു വലിയ ആൽവൃക്ഷമുണ്ടായിരുന്നു. ആ മരത്തിൻെറ തടിയിൽ ഒരു പൊത്തുണ്ടായിരുന്നു. ആ പൊത്തിൽ ഒരു പക്ഷിക്കൂട്ടമുണ്ടായിരുന്നു. തള്ളപ്പക്ഷി മുട്ടയിട്ടു. കുറച്ചു ദിവസത്തിന്നുള്ളിൽ മുട്ട വിരിഞ്ഞു കുഞ്ഞുങ്ങളായി. തള്ളപക്ഷി ദിവസവും പല്ലിടത്തും പറന്നുപോയി കുഞ്ഞുങ്ങൾക്കു ഭക്ഷണം കൊണ്ടുവന്നു കൊടുക്കും.

അതേ മരത്തിൻെറ ചുവട്ടിൽ ദിവസവും ഒരു മാൻകുട്ടി വന്നു മേയുക പതിവായിരുന്നു. ആ സാധുജീവി വല്ലതും തിന്നു വയർ നിറച്ചു വെള്ളവും കുടിച്ചു പോക പതിവായിരുന്നു.

ഒരു ദിവസം പക്ഷി കാട്ടിലേക്കു പറന്നു പോകുമ്പോൾ മാൻകുട്ടിയെ വിളിച്ചു പറഞ്ഞു: "ചങ്ങാതി, ഈ കാട്ടു മുഴുവൻ യമദൂതന്മാരെപ്പോലുള്ള വേടന്മാർ നടക്കുന്നുണ്ടു്. നീ എവിടെയും ഓടിനടക്കരുതു്. കുറച്ചു ദിവസം വല്ല ഗുഹയിലും കടന്നിരുന്നാൽക്കൂടി തരക്കേടില്ല".

ഒരുപക്ഷെ മാൻകുട്ടിയെ കണ്ടു വേടന്മാർ ഓടുന്ന സമയത്തു തൻെറ കുഞ്ഞുങ്ങളെയും കണ്ടെങ്കിലോ എന്ന ഭയവും തള്ളപ്പക്ഷിക്കുണ്ടായിരുന്നു. തങ്ങളുടെ കാര്യത്തിന്നുവേണ്ടി മററുള്ളവരെ പറഞ്ഞിളക്കുന്നവരെപ്പോലെ!

മാൻകുട്ടി ഇതു കേട്ടു പറഞ്ഞു: "നിങ്ങൾ സ്നേഹംകൊണ്ടാണിതു പറയുന്നതെന്നെനിക്കറിയാം. പക്ഷെ ഒന്നും ഭയപ്പെടേണ്ട. നിരപരാധികളെ ഈശ്വരൻ രക്ഷിച്ചുകൊള്ളും. ഈശ്വരാധീനമുണ്ടെങ്കിൽ യാതൊരനിഷ്ടവും വന്നുചേരില്ല. അതിനാൽ നിങ്ങൾ യാതൊന്നും ചിന്തിച്ചു ക്ലേശിക്കേണ്ട" എന്നു്.

"എന്തായാലും നല്ലവണ്ണം നോക്കി നടക്കണം. 'താൻ പാതി ദൈവം

പി. റഹമാൻ





പാതി ' എന്നുണ്ട്. നാം തന്നത്താൻ ആപത്തിൽ ചെന്നു ചാടരുതു് " എന്നും പറഞ്ഞു പക്ഷി പോയി

അടുത്തൊരു പൊന്തയിൽ ഈ പക്ഷിമൃഗ സംഭാഷണം കേട്ടുകൊണ്ടു ഒരു സർപ്പം കിടന്നിരുന്നു. പക്ഷിയും മാനും പോയവുടൻ സർപ്പം ഉറക്കെ ചിരിക്കാൻ തുടങ്ങി. അടുത്തുള്ളൊരു തേരം ഈ ചിരി കേട്ടു ചോദിച്ചു. " എന്താ ചേട്ടാ ചിരിക്കുന്നതു് "എന്നു്. പാമ്പു പറഞ്ഞു : " എന്തു പറയട്ടെ അനിയാ, കേട്ടില്ലെ ? ആ പക്ഷിയും മാനും കൂടി സംസാരിച്ചതു് ? പക്ഷി മാനിനെ ഉപദേശിക്കുന്നു. താൻ വലിയ ബുദ്ധിയുള്ളതാണെന്നാണു് അതിൻെറ വിചാരം ! തനിക്കു വരുന്ന ആപത്തു കണ്ടറിയാത്ത വിഡ്ഢി മാനിനെ ഉപദേശിക്കുന്നു ! കുഞ്ഞുങ്ങളെ മാളത്തിൽ വിട്ടു കൂസലില്ലാതെ പോയ കണ്ടില്ലേ " എന്നും പറഞ്ഞു വീണ്ടും ചിരിച്ചു.

തേളിനു പിന്നെയും ചിരിയുടെ അത്ഥം മനസ്സിലായില്ല. ചോദിച്ചു " എന്താ ചേട്ടാ വീണ്ടും ചിരിക്കുന്നതു് ? പക്ഷി പറഞ്ഞതു ശരിയല്ലെ ? പൊത്തിലിരിക്കുന്നവയെ ആരെങ്കിലും കാണുമോ ? മാൻകുട്ടി അങ്ങനെയല്ലല്ലൊ ! പിന്നെ തള്ളപ്പക്ഷി വരുമ്പോഴെക്കു പറക്കാനാവാത്ത കുഞ്ഞുങ്ങൾ എവിടെ പോകാനാ ? " സർപ്പം പറഞ്ഞു " അനിയാ, നിനക്കു ബുദ്ധിയുണ്ടെന്നായിരുന്നു എൻെറ വിചാരം ! കുഞ്ഞുങ്ങൾ എവിടെ പോകുമെന്നു നിനക്കറിയില്ലേ ? ഇതാ നോക്ക്— നമ്മുടെ ഈ നീണ്ട വയററിൽ ! " " അങ്ങിനെയോ ? " എന്നും പറഞ്ഞു തേരം അവിടെനിന്നു യാത്രയായി.

കുറച്ചു ചെന്നപ്പോഴെക്കും ഒരു വേടൻ വരുന്നു. തേരം അവനെ കണ്ടു. പക്ഷെ വേടൻ തേളിനെ കണ്ടില്ല. കാരണം വേടൻെറ നോട്ടം മുഴുവൻ മരത്തടിയിലായിരുന്നു. ഇതിനിടെ അവൻ വെള്ളം കുടിച്ചു ആലിൻെറ ചുവട്ടി



ലേക്ക വരുന്ന മാൻകുട്ടിയെ കണ്ടു. വേടൻ ഉടനെ അമ്പെടുത്തു മാനിനെ ഉന്നംവെച്ചു. ലക്ഷ്യം നോക്കി നടന്നതിന്നിടയിൽ അറിയാതെ തേളിനെ ചവിട്ടി. ശരിയായി! തേറം ഒരൊററ കുത്ത്! 'അമ്മേ' എന്നും പറഞ്ഞു വേടൻ ഇരുന്നു. അമ്പു കയ്യിൽനിന്നു തെററിപ്പോകയും ചെയ്തു.

പക്ഷി മടങ്ങി വന്നപ്പോറം മാൻകുട്ടി പഴയപടി കളിച്ചുകൊണ്ടു നടക്കുന്നു. "എൻെറ ചങ്ങാതി, ഇന്നു നിന്നെ കാണുമെന്നു ഞാൻ വിചാരിച്ചില്ല" എന്നും പറഞ്ഞു ശ്വാസം വിട്ടു പക്ഷി.

"വാസ്തവമാണ്. ഒരു വേടൻ വന്നു. എന്നെ ഉന്നംവെച്ചു അവൻ അമ്പെയ്യുകയും ചെയ്തു. പക്ഷെ ദൈവഗത്യാ അസ്ത്രം മരത്തിൻെറ മുകളിലേക്ക പോയി" എന്നു പറഞ്ഞു മാൻ.

അസ്ത്രം, മരത്തിൻെറ മുകറം എന്നൊക്കെ കേട്ടപ്പോഴെക്കും പക്ഷിയുടെ ആവി പോയി. തൻെറ കുഞ്ഞങ്ങളുടെ പണി തീൎന്നുവെന്നു കരുതി അത്. 'അയ്യോ എൻെറ കുഞ്ഞങ്ങറം' എന്നും പറഞ്ഞു പക്ഷി പറന്നു. നോക്കുമ്പോറം അസ്ത്രം പൊത്തിന്നു താഴെ മരത്തടിയിൽ തറച്ചു നില്ക്കുന്നു.




മാത്രമല്ല അസ്ത്രം ഒരു പാമ്പിൻെറ മേലെ തറച്ചു, അതിനെ മരത്തോടു ഒട്ടിച്ച മാതിരി നിൎത്തിയിരിക്കുന്നു. കുഞ്ഞങ്ങറംക്കൊരു തകരാറുമില്ല.

ഇതു കണ്ടവുടൻ പക്ഷി മാൻകുട്ടിയെ വിളിച്ചു പാമ്പിൻെറ നേൎക്കു ചൂണ്ടിക്കാണിച്ചു. മാൻ പറഞ്ഞു "ഇപ്പൊഴൊ? ഞാൻ പറഞ്ഞതു ശരിയായില്ലെ? ഈശ്വരലീല വിചിത്രം തന്നെയാണ്! എന്നെ ഹിംസിക്കാനയച്ച അസ്ത്രം, നിങ്ങളുടെ കുഞ്ഞങ്ങളെ വിഴങ്ങാൻ പോയ ദുഷ്ടസൎപ്പത്തെ കൊന്നു. ഇതുകൊണ്ടു തന്നെയാണ മഹാന്മാർ പറയുന്നത് 'ഈശ്വരാധീനം വേണ'മെന്ന്.




ഒരു വലിയ ഉദ്യോഗസ്ഥനുണ്ടായിരുന്നു. ശമ്പളത്തിന്നു പുറമെ ആയാൾക്ക് 'കിമ്പള'വും ധാരാളമുണ്ടായിരുന്നു. കിമ്പളം എന്താണ് എന്നറിയോ? അതു പല വകയിലുമുണ്ട്. കൈക്കൂലി, ഇല്ലാത്ത ചിലവെഴുതി ബില്ല വലുതാക്കൽ, മരിച്ചുപോയ വല്ല ബന്ധുക്കളുടേയും പേരു പറഞ്ഞു അലവൻസ് വാങ്ങുക, വീട്ടിൽ കിടന്നുറങ്ങി പല ദിക്കിലും 'ടൂർ' (സക്കീട്ട്) കഴിച്ചുവെന്നും പറഞ്ഞു പണം വാങ്ങുക ഇതൊക്കെ കിമ്പളവർഗ്ഗത്തിലുൾപ്പെടും! ആപ്പീസർക്ക് വരായ കൂടി. ഒരുദിവസം വെപ്പുകാരനെ വിളിച്ചു പറഞ്ഞു "എട രാമ, നാളെ മുതൽ ഊണിന്നും മററും നാലഞ്ചു കൂട്ടാനും വട്ടങ്ങളുമുണ്ടായിരിക്കണം. ഞാൻ 'ബോയ്' എന്നു വിളിക്കുമ്പോഴൊക്കെ നീ 'സാർ' എന്നും പറഞ്ഞു ഓടിവരണം" എന്നൊക്കെ. അടുത്ത ദിവസം മുതൽ രാമൻ ചൊന്നപടി നടന്നു. നാളുകൾ കുറെ കഴിഞ്ഞു. ആപ്പീസർക്കു വിരുന്നുകാരായി, ടീപ്പാർട്ടിയായി, കാറായി ലഹളമയം. ചെലവു കൂടി. കിമ്പളവും കൂട്ടതലടിക്കാൻ തുടങ്ങി. എന്തിനധികം? അവസാനം കിമ്പളവർത്തമാനം പുറത്തായി. ഉദ്യോഗത്തിന്റെ [illegible] പൂട്ടി.

പിറെറ ദിവസം ആപ്പീസരുടെ ഡർബാർ നിന്നു. രാമനെ വിളിച്ചു പറഞ്ഞു "എടാ എന്റെ ഉദ്യോഗം പോയി. നാളെ മുതൽ ഒരു കൂട്ടാനും വട്ടവും മതി."

രാമൻ അടുത്ത ദിവസവും വട്ടം പഴയപടി കൂട്ടി. ആപ്പീസർ ഇതു കണ്ടു ദേഷ്യപ്പെട്ടു. രാമൻ സാവകാശം മറുപടി പറഞ്ഞു "ഏമാനെ, അവിടത്തെ ഉദ്യോഗം പോയി, അതിനാൽ അവിടുന്ന് ഒരു കൂട്ടാൻ കൂട്ടി ഉണ്ടാൽ മതി. പക്ഷെ എന്റെ

പി. എം. ജേയിംസ്

ഉദ്യോഗം പോയിട്ടില്ലല്ലോ. അതിനാൽ ഞാനെന്തിനു വട്ടം കറക്കുന്നു? മററു വിഭവങ്ങൾ ഞാൻ കഴിച്ചുകൊള്ളാം."

അപ്പീസരുടെ കണ്ണിൽ തീപ്പൊരി പറന്നു. എന്തു മിണ്ടാനാ?

ഇതേപോലെതന്നെ ഒരു സന്ന്യാസി തീവണ്ടിയിൽ സഞ്ചരിക്കയായിരുന്നു. കണ്ടാൽ വല്ല ഗൌതമനോ, വിശ്വാമിത്രനോ എന്നു തോന്നും. ഒരു സ്റ്റേഷനിലെത്തി. ടിക്കററ് എക്സാമിനർ വന്നു 'ടിക്കററ്' എന്നായി. സന്ന്യാസിയുടെ കയ്യിലെവിടന്നാ ടിക്കററു്. 'ഓം ശിവോഹം' എന്നായി സന്ന്യാസി. 'എടോ, ശിവോഹം കിവോഹം എന്നൊന്നും പറഞ്ഞാൽ കാര്യമായില്ല. ടിക്കററെടുക്കു' ഉദ്യോഗസ്ഥൻ പറഞ്ഞു.

'ടിക്കററില്ലെങ്കിലോ?' സന്ന്യാസി ഗൌരവത്തിൽ ചോദിച്ചു.

'സ്റ്റേഷനിലേക്കു നടക്ക്' ഉദ്യോഗസ്ഥൻ പറഞ്ഞു.

'എന്നാൽ നിങ്ങൾ എന്തുചെയ്യും?' സന്ന്യാസി ചോദിച്ചു.

താനെന്തെടോ ചോദ്യങ്ങൾ ചോദിക്കാൻ നില്ക്കുന്നതു്? തന്നെ സക്കാർ ഗസ്റ്റ് ഹൌസിൽ (ജെയിൽ എന്നാണു ആയാൾ വിചാരിക്കുന്നതു കെട്ടോ) അയച്ചേക്കാം.

"ആവൂ! കുറെ സമാധാനമായി. അവിടെ ചോറും, വസ്ത്രവും, എന്തെങ്കിലും ചില ജോലിയും കിട്ടുമല്ലൊ!" എന്നായി സന്ന്യാസി.

ഉദ്യോഗസ്ഥൻ തിരിഞ്ഞില്ലെ? ഈ നാണംകെട്ട ജന്തുവിന്നു ജെയിൽ എന്നു പറഞ്ഞാലും കൂസലില്ല.

"അപ്പോൾ തന്റെ ഈശ്വരജപമോ?" ഉദ്യോഗസ്ഥൻ ചോദിച്ചു.

'സാർ, ഈശ്വരൻ ചരാചരങ്ങളിലധിവസിക്കുന്നവനാണ്. ഞാൻ ആ ജ്യോതിർമ്മയനെ ജെയിലിന്നുള്ളിലിരുന്ന് ആരാധിച്ചുകൊള്ളാം."

എങ്ങിനെ സന്ന്യാസി?






പുതിയ സ്നേഹിതൻ: (ഫോട്ടോ നോക്കിയിട്ട്) 'എന്തിനാണു ഹെ, ഈവിധം മോശമായ ഫോട്ടോ വെച്ചിരിക്കുന്നതു്?

ആതിഥേയൻ: "ശ് ശ് .... മിണ്ടരുതെ ചങ്ങാതി. അതു് എൻെറ ഭാര്യയുടെ അമ്മേടേതാണ്".

—✣—

നേതാവ്: "താനെന്തിനെ എന്നെപ്പററി 'അസമന്തം' എഴുതിയതു്?

എഡിററർ: (പേപ്പർ നോക്കിയിട്ടു) ഇല്ലല്ലൊ. നിങ്ങൾ പറഞ്ഞ വിവരം അതായതു് നിങ്ങൾ ധർമ്മസ്ഥാപനത്തിൻെറ ഖജാൻജിപദവിയിൽനിന്നും ഒഴിഞ്ഞു എന്നു് ശരിയായിട്ടാണല്ലൊ അച്ചടിച്ചിരിക്കുന്നതു്.

നേതാവ്: 'അതൊക്കെ ശരിതന്നെ. പക്ഷെ താൻ ഏതു തലക്കെട്ടിലാണ് അതിട്ടിരിക്കുന്നതു്?'

എഡിററർ: 'പൊതുജനനന്മ' എന്നതിലല്ലെ? നോക്കു.

—✣—

കുട്ടി: "അമ്മെ, ഞാനിന്നൊരു നായിനെ കണ്ടു. ശരിക്കൊരു നരിതന്നെ!"

അമ്മ: "മോനെ, നിന്നോടു ഒരമ്പതിനായിരം പ്രാവശ്യം ഞാൻ പറഞ്ഞിട്ടില്ലെ അതിശയോക്തി പറയരുതെന്നു്!"

—✣—

കമാണ്ടർ: (ഓരോ ഭടനേയും വിളിച്ചു ചോദിക്കുമ്പോൾ ഒരുത്തനോടു) 'നീ ഈ യുദ്ധത്തിൽ ചെയ്ത ധീരകൃത്യം എന്താണ്?

അവൻ: 'സാർ ഞാൻ ഒരുദിവസം ശത്രുക്കളുടെ ഇടയിൽകൂടി പോകുമ്പോൾ ഒരു ശത്രുഭടനെ കണ്ടു. ഉടനെ അവൻെറ രണ്ടു കാലും വെട്ടി!'

കമാണ്ടർ: "എന്തുകൊണ്ടു തല വെട്ടിയില്ല?"

അവൻ: "അതുണ്ടായിരുന്നില്ല."

കമാണ്ടർ: "വെരി ഗുഡ്!"

—✣—

മാസ്റ്റർ: "ഞാൻ തലകീഴായി നിന്നാൽ രക്തം തലയിലേക്കോടുമോ?"

വിദ്യാർത്ഥികൾ: "ഉവ്വ് സാർ."

മാസ്റ്റർ: 'എന്നാൽ ഞാൻ നില്ക്കുമ്പോൾ എന്തുകൊണ്ടു് കാലടികളിലേക്കോടുന്നില്ല?'

വിദ്യാർത്ഥികൾ: 'സാറിൻെറ കാലടികൾ പൊള്ളയല്ല!'

# ചിന്തകൾ

ഒരു ലേഖകന്നോ, കവിക്കോ സാധാരണയായി മൂന്നു ബുദ്ധിമുട്ടുകളാണുള്ളതു് :

1. പ്രസിദ്ധീകരിക്കാൻ കൊള്ളാവുന്ന എന്തെങ്കിലും രചിക്കൽ.

2. അതു് പ്രസിദ്ധപ്പെടുത്താൻ സത്യസന്ധനായൊരു പ്രകാശകനെ കിട്ടൽ.

3. അതിനെ വായിക്കാൻ ബുദ്ധിയുള്ള ചില വായനക്കാരെ കിട്ടൽ!

ഭേദപ്പെട്ട ലേഖകന്മാർക്കും കവികൾക്കുമൊക്കെ നരകം അനുഭവിക്കേണ്ടത്രെ! കാരണം മറെറാന്നുമല്ല. വിമർശകരും, നിരൂപകന്മാരും അവരുടെ സകല ദുരിതങ്ങളും ഈ ലോകത്തിൽ തന്നെ വെച്ചു കഴിക്കുമെന്നുള്ളതാണു്.

ഭയം! —അതൊരു വല്ലാത്ത ശത്രുവാണു്. അതു സർവ്വ സുഖങ്ങളെയും നശിപ്പിക്കുന്നു; സകല നിഷ്ഠുരതകൾക്കും രക്ഷാകർത്തൃത്വം വഹിക്കുന്നു; നാം വിലമതിക്കുന്ന സകല വസ്തുക്കളെയും വിലയില്ലാത്തവയാക്കുന്നു—അതിനാൽ ഭയത്തെ ദൂരീകരിക്കുക.

# ? ? ? ?

'പെണ്ണു രൂപത്തെ, പെണ്ണിന്റെ അമ്മ ധനത്തെ, അച്ഛൻ വിദ്യയെ, ബന്ധുക്കൾ കുലത്തിനെ, മററുള്ളവർ മൃഷ്ടാന്നത്തെ ഇങ്ങിനെയൊക്കെയാണു് ഒരു വിവാഹം തീർച്ചപ്പെടുത്തുമ്പോൾ വരനെപ്പററി വിവിധ ജനങ്ങൾ ചിന്തിക്കുക" എന്നു പറഞ്ഞു കൊടുത്തു അദ്ധ്യാപകൻ. ഇതു കേട്ടവുടൻ ഒരു ജീവത്സാഹിത്യകാരൻ വിദ്യാർത്ഥി എഴുന്നേററു പറഞ്ഞു "സാർ, അതു പഴഞ്ചൻ സാഹിത്യമായി. ഇന്നത്തെ ലോകത്തിൽ അതു പററില്ല. പ്രത്യേകിച്ചു പെണ്ണിന്റെ അമ്മയെപററി പറയുന്നതു്. അവർ ധനത്തെപ്പററി ചിന്തിക്കുന്നതിന്നു പുറമെ പലതും ചിന്തിക്കും. അതിൽ പ്രധാനമായ ചിലതുണ്ടു്. 'ചെക്കന്നു അടുക്കളപ്പണിക്കു ത്രാണിയുണ്ടോ, കുട്ടികളെ നോക്കാനറിയുമോ, വേണ്ടിവന്നാൽ വസ്ത്രങ്ങൾ തിരുമ്പുമോ, തന്റെ ആജ്ഞകൾ ശിരസാവഹിക്കുമോ, സ്വന്തം വീട്ടുകാരെ വെറുക്കുമോ' എന്നിതൊക്കെ അതിലെ ചില ഭാഗങ്ങളാണു്.




കയറുകൊണ്ടൊരു വിദ്യ പഠിപ്പിച്ചു തരാം. കണ്ടാൽ വളരെയധികം ബുദ്ധി മുട്ടുള്ളൊരു വിദ്യയാണെന്നു തോന്നും. പഠിഞ്ഞാൽ നിസ്സാരമായൊന്നാണെന്നു നിങ്ങൾതന്നെ പറയുകയും ചെയ്യും.

കാണികളുടെ മുമ്പിൽ നിന്നു നിങ്ങൾ രണ്ടു കയ്യും മുന്നോട്ടു നീട്ടുക. എന്നിട്ടു ആ കൈകളെ റൂമാൽകൊണ്ടു കെട്ടുക. (ചിത്രം) ആരെങ്കിലും കെട്ടിക്കൊള്ളട്ടെ. വേണമെങ്കിൽ കെട്ടുള്ളിടത്തു അവർ വല്ല അടയാളവും വെച്ചുകൊള്ളട്ടെ. എന്നാൽ പിന്നെ സംശയം തോന്നില്ലല്ലൊ.

എന്നിട്ട് ഒരു കയർ കൊണ്ടുവന്നു റൂമാലിൻെറ പിന്നിൽക്കൂടെയിട്ടു കയറിൻെറ രണ്ടു തലയും കെട്ടിയ ആളോടു തന്നെ പിടിച്ചുകൊള്ളുവാൻ പറയുക. ആ കയർ പിടിച്ച ആൾക്ക് നിങ്ങളെ എവിടെയും, വല്ല കള്ളനെപോലെ വിളിച്ചു കൊണ്ടുപോകാം. എന്നാൽ കയർ മുറിക്കാതെയും, റൂമാൽ അഴിക്കാതെയും, കയർ പിടിച്ച ആൾ അറിയാതെയും നിങ്ങൾക്ക് ആ ബന്ധത്തിൽ നിന്നു രക്ഷപ്പെടാം. എങ്ങിനെ?

അപ്പുറത്തുള്ള മൂന്നു ചിത്രങ്ങൾ കണ്ടുവോ? അതിൽ ഒന്നാമത്തേതു നോക്കുക. അങ്ങിനെ കയറിട്ടു പിടിച്ചാൽ രക്ഷപ്പെടാൻ കഴിയുമെന്നു വിചാരിക്കുമോ? ഇല്ല. മറെറാരു റൂമാലുകൊണ്ടു നിങ്ങളുടെ കൈപ്പടത്തെ (കെട്ടു മുതൽ അററം വരെ) മൂടാൻ പറയുക. കാരണം നിങ്ങൾ ചെയ്യുന്ന പണി മററുള്ളവരറിയരുതല്ലൊ. കൈ മൂടിയ ശേഷം നിങ്ങൾ മുറക്കു ലക്ച്ചറടിക്കണം. കുറച്ചു കഴിഞ്ഞു കയർ പിടിച്ചവനോടു വലിക്കാൻ പറയണം.

കയർ അപ്പടി ഊരിപ്പോകുന്നതു കാണാം. ആളുകൾ അത്ഭുതപ്പെടും. കെട്ടിന്നോ കയ്യിന്നോ യാതൊരു മാററവും കാണുകയുമില്ല. റൂമാൽ ഇട്ടു മൂടിയ ശേഷം നിങ്ങൾ ചെയ്യേണ്ടതെന്തെന്നു പറയാം.

റൂമാലിൻെറ പിന്നിൽക്കൂടിയിട്ട കയറിൽക്കൂടി നിങ്ങൾ നിങ്ങളുടെ തള്ളവിരൽ കടത്തുക. എന്നാൽ കയർ ഒരു ചുററലിൽ പെടും. (മനസ്സിലായില്ലെങ്കിൽ രണ്ടാമത്തെ ചിത്രം നോക്കുക) പിന്നെ ആ ചുററലിനെ കൈയിൻെറ പുറത്തേക്കാക്കുക (മൂന്നാമത്തെ ചിത്രം നോക്കുക) ഇതോടെ കയർ ഒരു പുറത്തേക്കാവും. മററവർ വലിക്കുമ്പോൾ നിഷ്പ്രയാസം പോരുകയും ചെയ്യും. കാണുന്നവർ അത്ഭുതപരതന്ത്രരുമാവും.

ഇതെല്ലാം വളരെ കൈവേഗത്തോടെ ചെയ്തുതീക്കണം. റൂമാലിൻെറ ഉള്ളിൽ നിങ്ങൾ ചെയ്യുന്ന പണി മററുള്ളവരറിയാതിരിക്കാൻ വാക്സാമത്ഥ്യത്തോടെ പ്രസംഗം നടത്തണം. നല്ല ജാലവിദ്യക്കാരനു സവ്വോപരി വേണ്ടൊരു ഗുണമാണു വാചാലത. അതില്ലെങ്കിൽ മറെറാന്നും അത്ര പ്രകാശിക്കില്ല. നല്ലവണ്ണം സംസാരിച്ചാൽ കാണികളുടെ മുക്കാൽ ഭാഗം ശ്രദ്ധയും സംസാരത്തിൽ പതിയും. പക്ഷെ നിരത്ഥകമായി പുലമ്പരുത്. രസാവഹ



മായി സംസാരിക്കണം. അല്ലെങ്കിൽ ബോറായിപ്പോകും !

ഇനിയും വല്ലതും കൂടുതലറിയാൻ ഇംഗ്ലീഷിൽ എഴുതി ചോദിക്കുക.

പ്രഫസർ പി. സി. സർകാർ
12/3 എ. ജമീർലേൻ
ബാലിഗംജ് : കല്കത്ത–19



# ശിശുസംരക്ഷണം

## പഴങ്ങൾ

കഴിഞ്ഞ തവണ മുലപ്പാലിന്റെ മാഹാത്മ്യത്തെപററി പറഞ്ഞില്ലേ ? അതു പോലെതന്നെ കുട്ടികൾക്കും മുതിൎന്നവൎക്കും അത്യാവശ്യമായ വസ്തുവാണു പഴങ്ങൾ. പഴങ്ങൾ തിന്നുന്നതുകൊണ്ടു പല ഗുണങ്ങളുമുണ്ടു്. അവ രുചിയെ കൂടി വൎദ്ധിപ്പിക്കുന്നുണ്ടു്. വയററിന്നു സുഖമില്ലാതെയും മററും കാണുന്ന ജനങ്ങൾ പതിവായി പഴങ്ങൾ ഭക്ഷിച്ചാൽ മതി. പഴങ്ങളുടെ അംശങ്ങൾ ശരീരത്തിൽ ദഹനോപയുക്തമായ വിവിധകീടാണുക്കളെ സൃഷ്ടിക്കുന്നു. ചെറുനാരങ്ങ, മധുരനാരങ്ങ മുതലായവ രക്തത്തെക്കൂടി ശുദ്ധികരിച്ചു കൂടുതൽ ശക്തിമത്താക്കുന്നുണ്ടു്.

അതിനാൽ പഴങ്ങൾ ചെറിയ കുട്ടികൾക്കു് കൊടുക്കണം. കുട്ടിക്കാലം മുതൽക്കുതന്നെ അവരെ അതു ശീലിപ്പിച്ചുവരേണ്ടതുമാണു്.

പക്ഷെ, ദാരിദ്ര്യംകൊണ്ടു് അധികരക്ഷിതാക്കന്മാരും പഴങ്ങൾ വാങ്ങുവാൻ ത്രാണിയുള്ളവരാവില്ല. എങ്കിലും അവരും കഴിയുന്നത്ര പഴങ്ങൾ വാങ്ങി കുട്ടികൾക്കു കൊടുക്കേണ്ടതാണു്.

മുന്തിരിങ്ങ, മാങ്ങ, വാഴപ്പഴം മുതലായവ അത്യുത്തമങ്ങളാണു്. ഓരോ പഴത്തിലും ഓരോ പ്രത്യേകഗുണങ്ങളുണ്ടു്. കഴിയുന്നതും വിവിധഫലങ്ങൾ കൊടുക്കേണ്ടതുമാണു്.

നമ്മുടെ പൂൎവ്വികന്മാർ കായ്ഘനികളാലും, ഫലങ്ങളാലും ഉപജീവിച്ചു വന്നു. അവർ അരോഗദൃഢഗാത്രരായി അനവധി കാലം ജീവിക്കുകയും ചെയ്തിരുന്നു.

നവമ്പ്ര് 21-ാംനു- പ്രസ്സ് കമ്മീഷൻ അംഗങ്ങൾ ചന്ദമാമ പബ്ളിക്കേഷനെ സന്ദർശിക്കയുണ്ടായി. അവൎക്കു നല്കിയ തേയിലസല്ക്കാരത്തിൽ ശ്രീമാന്മാർ ഗോപാലൻ, ഭട്ട്, ഡാക്ടർ സി. പി. രാമസ്വാമിഅയ്യർ, കെ. സി. മണി, ബി. നാഗിറെഡ്ഡി.

അംഗങ്ങൾ പ്രസ്സിലെ പണി കണ്ടുനില്ക്കുന്നു.

# ഈത്തപ്പഴം

കുട്ടികൾക്ക് ഈത്തപ്പഴം എന്നു പറഞ്ഞാൽ ജീവനാണ്. കുട്ടികളല്ല, വലിയവരും അതു കണ്ടാൽ വായിൽ വെള്ളം നിറക്കും. പക്ഷെ പുറത്തേക്കു കാണിക്കില്ലെന്നു മാത്രം!

ഈത്തപ്പഴം സ്വാദുള്ളതുപോലെതന്നെ ഗുണങ്ങളുള്ളതുമാണ്. നമ്മുടെ രാജ്യത്തു ദുർല്ലഭം ചില ദിക്കിൽ ഇതു വളരുന്നുണ്ടെങ്കിലും അത്രയധികമില്ല. അറബിയായിലാണ് ഇതു ധാരാളമുണ്ടാകുന്നത്. അറബികൾ മാസക്കണക്കിൽ ഈത്തപ്പഴവും പാലും മാത്രം കഴിച്ചു ജീവിക്കും. നമുക്കത്ഭുതം തോന്നില്ലെ? എന്നാൽ ഈത്തപ്പഴത്തിൽ ധാരാളം പോഷകാംശങ്ങളടങ്ങിയിട്ടുണ്ട്. അറബിയായിൽ ഈ പഴങ്ങൾ സൂര്യോഷ്ണത്തിൽ തന്നെ പഴുക്കുന്നു. നൈസർഗ്ഗികമായി പഴുക്കുന്നവക്കു ഫലവും കൂടുമല്ലൊ.



ഈത്തപ്പഴത്തിൽ വിററാമിൻ (ജീവകം) ഏ, ബി-1, ബി-2, ബികാംപ്ലക്സ് എന്നിവയും കാൽസിയവും വേണ്ടത്രയുണ്ടെന്നു പറഞ്ഞാൽ നിങ്ങൾക്കത്ഭുതം തോന്നില്ലെ? അതിനാൽ തന്നെയാണു മഹാത്മജി തൻെറ ഭക്ഷണസാമഗ്രികളിൽ ഈത്തപ്പഴവും ഉൾപ്പെടുത്തിയിരുന്നത്.

എന്നാൽ ഈത്തപ്പഴം സ്വാദും ഗുണവുമുള്ളതാണെന്നു കരുതി ഒരടിയായി കുറെ തിന്നരുത്. അതു ദഹിക്കാൻ ബുദ്ധിമുട്ടാവും. നിങ്ങളുടെ സാധാരണ ഭക്ഷണങ്ങൾക്കു മീതെ ദഹിക്കാവുന്ന വിധത്തിൽ കുറച്ചു ഈത്തപ്പഴവും തിന്നുന്നതു ആരോഗ്യത്തിന്നു വളരെ നല്ലതാണ്. പൊടിയും ചളിയും പുരണ്ടു റോട്ടിൽകൂടി വില്ക്കാൻ നടക്കുന്ന വക വാങ്ങി തിന്നരുതെ. വൃത്തിയുള്ള പഴങ്ങൾ മാത്രമേ ഭക്ഷിക്കാവു. വല്ല ചണ്ടി പണ്ടാരവും കൊണ്ടുവരുന്നതു വാങ്ങി തിന്നാൽ ഗുണത്തിന്നു പകരം ദോഷമാവും.

# പടപ്പേർമത്സരം

മാച്ച് 1954 :: വിവരണം :: സമ്മാനം 10ക.





★ മേൽ കാണിച്ച ചിത്രങ്ങൾ മാച്ച് പ്രതിയിൽ പ്രസിദ്ധപ്പെടുത്തും.

★ ഇതിന്നുതകിയ പേർജോടികൾ അയക്കുക. ഏററവും നന്നായ ജോടിക്ക് 10ക. സമ്മാനം കൊടുക്കും.

★ പേരുകൾ ജനുവരി 20-ാംനു-ക്കു മുമ്പു ഇവിടെ കിട്ടേണ്ടതാകുന്നു.

★ പേരുകൾ അധികം നീണ്ടവയാവരുത്.

പേരയക്കേണ്ട വിലാസം :

'പടപ്പേർമത്സരം'
ചന്ദമാമ പബ്ളിക്കേഷൻസ്
വടപഴനി മദ്രാസ്–26

കുറിപ്പ്: പേരുകൾ റെറം കാർഡിലയക്കുക. ഏതു മാസത്തെ മത്സരം എന്നും കാണിക്കുക.

## ജനുവരിയിലെ മത്സരഫലം

ഒന്നാം പടത്തിന്നു പേർ : "വിട്ടാലപകടം"
രണ്ടാം പടത്തിന്നു പേർ : "തൊട്ടാലപകടം"

എഴുതിയ ആൾ : സി. ഗോവിന്ദൻകുട്ടിനായർ, കില ക്വോത്ത്.

നായർക്ക് അനുമോദനം ! സമ്മാനം ഉടനെ അയക്കുന്നതാണ്.

March 1954

അമ്മാവൻ.

# ചിത്രകഥ

നിരവധി കഷ്ടങ്ങളനുഭവിച്ചു രാജകുമാരൻ മരത്തിൽ ചുററിക്കിടന്നിരുന്ന പാമ്പിനെ ഒരുവിധം കൊന്നു മരത്തിൽ കയറാൻ തുടങ്ങി. മുകളിലെത്തും മുമ്പെ പഞ്ചവർണ്ണക്കിളി പറന്നുപോകുമോ എന്ന ഭയവും മനസ്സിലുണ്ടായി. പക്ഷെ ആ കിളി ഇളകുകപോലും ചെയ്തില്ല. രാജകുമാരൻ തത്തയെ പിടിച്ച് ഇറങ്ങി നാട്ടിലേക്കു തിരിച്ചു. കുറച്ചു ദിവസത്തിനുള്ളിൽ മലങ്കോട്ടയിൽ തിരിച്ചെത്തി. എന്നാൽ യോഗി ധ്യാനത്തിലാണിരുന്നു. രാജകുമാരൻ തത്തയെ അദ്ദേഹത്തിൻെറ പാദങ്ങളിൽ വെച്ചു. പഞ്ചവർണ്ണക്കിളി ഇതിനിടെ ചുവന്നതായിത്തീന്നു. രാജകുമാരൻ പരിഭ്രമിച്ചു. നേരം പുലന്നു. മഹാത്മാവ് ധ്യാനത്തിൽനിന്നുണന്നു. വീണ്ടും കിളി പഞ്ചവർണ്ണമായി. രാജകുമാരൻ അതീവ സന്തുഷ്ടനായി. യോഗി കുമാരൻെറ മുതുവിൽ തടവി പറഞ്ഞു "ഇന്നലെ കിളി ചുവന്ന നിറമായപ്പോൾ പരിഭ്രമിച്ചു, ഇല്ലേ? കേട്ടോളു, അതിൻെറ രഹസ്യം—അമാവാസി ദിവസം മാത്രമേ ഈ കിളി പഞ്ചവർണ്ണമാകയുള്ളു. മററു ദിവസങ്ങളിൽ ഓരോ നിറമാവും. നീ ഇതിനെ കൊണ്ടുവന്നതിൽ എനിക്ക് അതിരററ സന്തോഷമുണ്ട്. എന്നാൽ ഒരു കാര്യം ഓർമ്മവെക്കുക. നിനക്ക് ഒരു സന്തതിയുണ്ടായവുടൻ ആ കുട്ടിയെയോ നിന്നെയോ ദേവിക്കു ബലികഴിക്കണം. അതിന്നു വാക്കു തരുന്നതുവരെ ഞാൻ നിൻെറ രാജകുമാരിയുടെ രൂപം മാററുന്നതല്ല." ഇതു കേട്ടു രാജകുമാരൻ സ്തബ്ധനായി. എന്താണു മറുപടി പറയേണ്ടതെന്നറിഞ്ഞില്ല. അവസാനം 'ശരി' എന്നു പറഞ്ഞു. അനന്തരം യോഗി തത്തയുടെ ഒരു തൂവൽ പറിച്ചു രാജകുമാരന്നു കൊടുത്തു പറഞ്ഞു: "ഇതിനെ കത്തിച്ചു പുക വരുത്തി ആ പുക രാജകുമാരിയുടെ ദേഹത്തിൽ തട്ടിക്കുക. അവൾ പൂർവ്വരൂപം കൈക്കൊള്ളും. നിൻെറ വാഗ്ദത്തം മറക്കരുതെ." രാജകുമാരൻ യാത്രയും പറഞ്ഞു പിരിഞ്ഞു. നാട്ടിലെത്തിയ രാജകുമാരൻ താൻ കൊടുത്ത വാഗ്ദത്തത്തേപ്പററി ഒരു പണ്ഡിതനോടു പറഞ്ഞു. അദ്ദേഹം വളരെ വ്യസനിച്ചു, പക്ഷെ രാജാവും രാജ്ഞിയും ഇതറിഞ്ഞില്ല. അവർ സന്തോഷഭരിതരായി.

# ചന്ദ്രഹാരം

പണ്ടൊരുകാലത്ത് ചന്ദനദേശത്തിൽ ചന്ദ്രചൂഡൻ എന്നൊരു രാജാവ് വാണിരുന്നു. ആശാദേവിയെന്നൊരു മകളൊഴികെ അദ്ദേഹത്തിന്നു വളരെ കാലത്തേക്ക് ഒരു മകനുണ്ടായില്ല. രാജാവ്, തന്റെ മരുമകൻ വക്രകേതുവിനെ അഭിഷേകം ചെയ്തു കാനനവാസത്തിന്നൊരുങ്ങി.



ഒരു ദിവസം രാജാവു പ്രസ്തുത പട്ടാഭിഷേകത്തെപ്പററി മന്ത്രിമാരോടും സേനാധിപതിയോടും പര്യാലോചിച്ചു. തൻ കിരീടത്തെ മരുമകന്നു അർപ്പിക്കുന്ന ഘട്ടം അടുക്കെ, ദേശാടനത്തിന്നു പോയിരുന്ന രാജഗുരു വന്നു. രാജാവ് ഭക്ത്യാദരപുരസ്സരം ഗുരുവിനെ സ്വീകരിച്ചു. ഗുരുദേവൻ രാജാവിന്നു ഒരു പഴം കൊടുത്തു. അതു ചന്ദ്രഭഗവാൻ കൊടുത്തതാണെന്നും, രാജ്ഞി ആ പഴം ഭക്ഷിച്ചാൽ പുത്രനുണ്ടാവുമെന്നനുഗ്രഹിച്ചിട്ടുണ്ടെന്നും പറഞ്ഞാശീർവ്വദിച്ചു. വക്രകേതുവിന്റെ പട്ടാഭിഷേകം മുടങ്ങി. ഉള്ളിൽ അവന്ന് ഒരു വല്ലായ്മയുണ്ടായി. പഴംഫലിച്ചു! രാജ്ഞി ഒരാൺകു

ഞ്ഞിനെ പ്രസവിച്ചു. കുട്ടി ചന്ദ്രഹാര ത്തോടുകൂടിയാണു പിറന്നതു്. ആ ചന്ദ്രഹാരത്തിലാണു് കുട്ടിയുടെ ജീവനെന്നും, യാതൊരു മനുഷ്യനും അവനെ യാതൊന്നും ചെയ്യാൻ കഴിയില്ലെന്നും, എന്നാൽ കുട്ടി മതി ന്നാൽ ഒരു ദൈവീകശക്തിയാൽ മൃതി യടയുമെന്നും, അതിന്നുമുമ്പു അവനെ വിവാഹം കഴിപ്പിച്ചാൽ ആ അനിഷ്ട ത്തിൽനിന്നു രക്ഷ പ്പെടാമെന്നും രാജ ഗുരു രാജദമ്പതി കളോടു പറഞ്ഞു. അവരും ഇതറി ഞ്ഞു മുൻകരുതലു കളോടെയിരുന്നു. കുട്ടിക്കു ചന്ദൻ എ ന്നു പേരുമിട്ടു.



അഞ്ചാംവയസ്സിൽ കുലവഴക്കമനുസരിച്ചു ചന്ദനെ മാലിയെന്ന ഗുരു സമീപത്തിൽ സകല വിദ്യകളും പഠി ക്കാനായി അയച്ചു. മാലി രാജകുമാരനെ വളർത്തി. സാധാരണ ജനങ്ങളെപ്പോലെ ചന്ദനെയും സ്വാശ്രയശീലനാക്കി. അങ്ങിനെ പല വഴിക്കും ഒരു ഉത്തമ രാജാവിന്നു വേണ്ട സകല ഗുണങ്ങളും ആ കുമാരനിലുളവാക്കി. കാലം നീണ്ടു പോയി. ചന്ദന്നു വിവാഹകാലമായി. രാജാവു് ഗുരുവിന്റെ വാക്കോർത്തു. ഉട നെ തന്റെ പുത്രന്റെ വിവാഹം പ്ര ഖ്യാപിച്ചു സകല രാജകന്യകകളുടേയും പടങ്ങൾ വരുത്തി പുത്രന്നു കാണിച്ചു് അഭിപ്രായമാരാഞ്ഞു. എന്നാൽ ചന്ദൻ തന്റെ കല്പനാരൂപത്തിൽ ഒരു സുന്ദ രിയുടെ പടം വരച്ചിരുന്നു. അതുപോ ലെയൊരു തരുണിയുണ്ടെങ്കിൽ അവ ളെയൊഴികെ മറ്റൊരുത്തിയേയും താൻ പരിണയിക്കയി ല്ലെന്നു തീർത്തുരച്ചു കണ്ട പടങ്ങളെയെ ല്ലാം നിരാകരിച്ചു.

രാജാവു് മാലി യെ വിളിച്ചു ചന്ദൻ വിവാഹം ഉടനെ കഴിച്ചില്ലെങ്കിൽ ജീവിതാപായമു ണ്ടാവുമെന്നു പറ ഞ്ഞു. ഏതായാലും ചന്ദന്റെ കല്പനയിൽ കണ്ടപോലുള്ള പെണ്ണു് എങ്ങാനുമുണ്ടോ എന്നു തേടി അവളെ കല്യാണം കഴിപ്പിക്കേണ്ട ഭാരം മാലിയിൽ സമർപ്പിച്ചു രാജാവു്. മാലിയും അതിന്നു സന്നദ്ധനായി. മാലി യും രാജകുമാരനും നാടും നഗരവും ചുററി ആ സങ്കല്പസുന്ദരി എങ്ങാനു മുണ്ടോ എന്നു നോക്കാൻ തുടങ്ങി. പ ക്ഷെ രാജാവു് മാലിയോടു രഹസ്യമായി

പറഞ്ഞതെല്ലാം വക്രകേതു ഒളിഞ്ഞു നിന്നു കേട്ടിരുന്നു. ഏതെങ്കിലും നില്ക്ക ചന്ദന്റെ വിവാഹം മുടക്കിയാൽ ചന്ദൻ മരിക്കുമെന്നും, തനിക്കു രാജ്യം ലഭിക്കുമെന്നുമഭിലഷിച്ചു വക്രകേതു.

ഇതേ സമയത്തിൽ താണ്ഡവരായൻ എന്നവൻ വക്രകേതുവിന്റെ അടുക്കെ വന്നു. ഇയാളാം രാജകീയകുടുംബാംഗങ്ങളുടെ കൊട്ടിനൊത്താടുന്നൊരു വ്യക്തിയാണ്. ഉത്തമ മാർഗ്ഗങ്ങളിലൂടെ ചരിക്കുന്നതു കൊണ്ടു താല്ക്കാലിക ലഭ്യങ്ങളുണ്ടാവില്ലെന്നതിനാൽ കുമാർഗ്ഗങ്ങളിലൂടെ പ്രഭുക്കളെ സന്തോഷിപ്പിച്ചു കിട്ടുന്ന ലഭ്യങ്ങളേക്കൊണ്ടു കാലക്ഷേപം കഴിക്കുന്നൊരു വ്യക്തിവിശേഷം! സ്വതവെ വക്രബുദ്ധിയായ വക്രകേതുവിനെ ദുരുപദേശം ചെയ്തു തൻകാര്യങ്ങൾ നടത്തി പോന്നിരുന്ന അവൻ താൻ വിചാരിച്ചാൽ നടക്കാത്ത കാര്യം യാതൊന്നും ലോകത്തിലില്ലെന്നു വക്രകേതുവിനോടു കയ്യടിച്ചു പറഞ്ഞു. ഉടൻ വക്രകേതു, ചന്ദന്റെ വിവാഹം ഏതെങ്കിലും നിലക്കു മുടക്കണമെന്നു പറയെ, താണ്ഡവരായൻ 'അങ്ങിനെ



തന്നെ' യെന്നു വാക്കു കൊടുക്കുകയും ചെയ്തു. ചന്ദന്റെ കല്പനയിൽപ്പെട്ട കന്യകയുടെ ചിത്രം കാണിച്ച്, അവ്വിധമുള്ളൊരു പെണ്ണുണ്ടെങ്കിൽ അവൾ ചന്ദന്റെ കണ്ണിൽ പെടരുതെന്നു ചട്ടംകെട്ടി വക്രകേതു, താണ്ഡവരായനെ ചന്ദന്റേയും മാലിയുടേയും പിന്നാലെ ഒററയച്ചു.

ഒരു ദിവസം ചന്ദനും മാലിയും താമസിച്ചിരുന്ന ദേശത്തിലെ അധിപതിയെ തന്റെ വലക്കുള്ളിൽ പെടുത്തി താണ്ഡവരായൻ കുതന്ത്രമാരംഭിച്ചു. അന്നു രാത്രി ചന്ദ്രകലാ നടനമുണ്ടെന്നും ആ നടനം കാണ്മാൻ രാജകുമാരനെയും മാലിയെയും ദേശാധിപൻ പ്രത്യേകമായി ക്ഷണിച്ചിട്ടുണ്ടെന്നും പറഞ്ഞു താണ്ഡവരായൻ അവരെ കൂട്ടിക്കൊണ്ടു പോയി. ചന്ദൻ നടനം കണ്ടു സന്തോഷിച്ചു. ചന്ദൻ നർത്തകികൾക്കു സമ്മാനമേകാൻ ചെന്നപ്പോൾ, അവിടെ നടനമാടിയ പഞ്ചകന്യകകളിലൊന്നിനെ ചന്ദൻ പരിണയിച്ചാൽ അതായിരിക്കും ഏററവും വലിയ പാരിതോഷികം എന്നു പറഞ്ഞു താണ്ഡവരാ

യൻ. ഇതു കേട്ട രാജകുമാരൻെറ ക്രോധഭാവം കണ്ടതോടെ താണ്ഡവരായൻ കമ്പി നീട്ടി!

താണ്ഡവരായൻ മറെറാരു ഗ്രാമത്തിലെത്തി, ഒരു കിണററിന്നരികെയിരുന്നു കുളിക്കുകയായിരുന്നു. അതേ കിണററിൽ വെള്ളം കോരുവാൻ ഗൌരി എന്നൊരു കന്യക കുടവുമേന്തി വന്നു. അവൾ ഒരു ഗുണവതിയായിരുന്നു. എന്നാൽ കുട്ടിക്കാലത്തുതന്നെ തൻെറ അമ്മ മരിച്ചുപോയതിനാൽ മററമ്മയായ മാരിയമ്മയുടെ നിഷ്ഠുരശാസനയിൽ കഷ്ടപ്പെട്ടു വളരുന്നൊരു പെൺകൊടിയായിരുന്നു അവൾ. അവളുടെ അച്ഛൻ ചീനയ്യൻവയസ്സനുമായി. തൻെറ പുത്രിയെ അന്യായമായി മാരിയമ്മ അലട്ടുന്നതിൽ ഇഷ്ടമില്ലെങ്കിലും, വയസ്സും ബലഹീനതയും ചീനയ്യനെ മിണ്ടാതിരിക്കാൻ നിർബ്ബന്ധിതനാക്കി. താൻ വല്ലതും ഗുണദോഷങ്ങൾ പറഞ്ഞാൽ അതു മാരിയമ്മയുടെ കോപാഗ്നിയിൽ ചിതർന്നെയ്യൊഴിക്കൽ മാത്രമാവുമെന്നു കരുതി ചീനയ്യൻ അവളുടെ ഏതു നീകൃഷ്ടപ്രവൃത്തിയിലും കൺ ചിമ്മുകയേ പതിവുണ്ടായിരുന്നുള്ളൂ. അങ്ങിനെ മററമ്മയുടെ കൊടുംശാസനകളിൽ ശ്വാസം മുട്ടി ജീവിക്കുന്ന ഗൌരി 'താനും, തൻെറ കാര്യ്യവു' മെന്ന നിലയിലിരുന്നു.



ഇവളെക്കണ്ട താണ്ഡവരായൻ എഴുന്നേററു മിഴിച്ചു നിന്നു. കാരണംഅവൾ അപ്പടി ചന്ദൻെറ കല്പനാസുന്ദരി തന്നെ!

താണ്ഡവരായൻ കുതന്ത്രങ്ങളാരംഭിച്ചു. ചന്ദൻ ഇവളുമായിക്കാണരുതെന്നു തീർച്ച്യാക്കി. ഗൌരിയുടെ മററമ്മയുടെ അടുക്കെ ചെന്നു്, താൻ അവളുടെ മകൾ തങ്കത്തെ രാജകുമാരൻ കല്യാണം കഴിക്കുമാറു പണികളെടുക്കാമെന്നു പറഞ്ഞു. ഗൌരിയെതൻെറ ജ്യേഷ്ഠൻെറ പുത്രനായ ചിന്നത്തമ്പിക്കു കല്യാണം കഴിച്ചുകൊടുക്കാനും നിശ്ചയിച്ചു. അതു

യാളെയും വരുത്തി. ചിന്നയ്യൻ ആ വിവാഹത്തിന്നു പ്രതി ഷേധിച്ചപ്പോൾ മാരിയമ്മ "ഊം! മകളെ കല്യാണം കഴിക്കാൻ ചന്ദനരാജകുമാരൻ വരും!" എന്നു പരിഹാസമായി പറഞ്ഞു. ആരറിഞ്ഞു ആ ഹാസോക്തിയുടെ ആന്തരാർത്ഥം? ചില സമയത്തു നാം പറയുന്നതു് അത്രയും അർത്ഥവത്തായി വന്നേക്കാം. പക്ഷെ അനാഥയായ ഗൌരിയെ സംബന്ധിച്ച് അതെത്രത്തോളം ഫലവത്തായെന്നു കണ്ടറിയേണ്ടതു തന്നെയാണ്. ഗൌരിയുടെ വിവാഹം കഴിയുന്നതിന്നുമുമ്പു രാജകുമാരനും ആ ഗ്രാമത്തിലെത്തി.



മാരിയമ്മ ഗൌരിയുടെ ആഭരണങ്ങളെല്ലാം തന്റെ മകൾ തങ്കത്തെ അണിയിച്ചു, അവളുടെ കയ്യിലൊരു മാലയും കൊടുത്തു ചന്ദൻ കുമാരൻ വരുമ്പോൾ കഴുത്തിലിടുവാൻ ഏർപ്പാടു ചെയ്തു. അവൾ പാതയിൽ വിലങ്ങായി നിന്നു. ഇതു കണ്ട കുമാരൻ അവ്വിധം നില്ക്കാനുള്ള കാരണം ചോദിക്കെ, താൻ ചന്ദനകുമാരനെ കല്യാണം കഴിക്കാൻ നില്ക്കയാണെന്നായി അവൾ. ഇതുകേട്ട രാജകുമാരൻ ഇനിയും തന്റെ മനോദർപ്പണസുന്ദരിയെ തേടിയലയുന്നതിൽ പ്രയോജനമില്ലെന്നു കരുതി അരമനക്കുതിരിച്ചു.

മാരിയമ്മയുടെ വ്യോമദുർഗ്ഗം തകന്നു. താണ്ഡവരായൻ തടിയൊഴിക്കാൻ മാർഗ്ഗം നോക്കി. ഈവക കുതന്ത്രക്കാരുടെ സമ്പ്രദായമല്ലെ അതു്. ആവാത്ത ചില കാര്യങ്ങളിൽ മററുള്ളവക്കു വാക്കു കൊടുക്കാൻ പ്രയാസമില്ല ഈ വിധ മനുഷ്യക്കു്. കാര്യമായില്ലെങ്കിൽ അവർ അതിന്നും ചില വഴികളൊക്കെ കണ്ടുപിടിച്ചു കക്ഷികളെ തൃപ്തിപ്പെടുത്തും. താണ്ഡവരായൻ തന്റെ 'ബ്ളീച്ചി'നെ സാധൂകരിക്കാൻ മറെറാരു വഴി കണ്ടുപിടിച്ചു. ജ്യേഷ്ഠത്തിയായ ഗൌരിയുടെ വിവാഹം കഴിയാതെ അനുജത്തിയെ വിവാഹം കഴിക്കുന്നതു അനുചിതമാണെന്നതുകൊണ്ടാണു രാജകുമാരൻ തങ്കത്തെ വിവാഹം കഴിക്കാതെ മടങ്ങിയതെന്നും, അതിനാൽ ഉടനടി ഗൌരിയെ ചിന്നത്തമ്പിക്കു കല്യാണം കഴിച്ചു കൊടുക്കേ

ണ്ടതാണെന്നും പറഞ്ഞു താണ്ഡവരായൻ ആ വിവാഹത്തിന്ന മുഹൂർത്തമുറപ്പിച്ചു. ഈ ചപ്പടാച്ചിയിൽ താണ്ഡവരായൻ തടി രക്ഷിച്ച് അവിടം വിട്ടു.

ഗൌരി ആ വിവാഹത്തിന്ന സമ്മതം മൂളിയാൽക്കൂടി, അവളുടെ പിതാവിന്നതിന്ന സമ്മതമേ ഉണ്ടായിരുന്നില്ല. അരപ്പിരി ലൂസായ ചിന്നത്തമ്പിയെ പരിണയിച്ചു ജീവിക്കുന്നതിനേക്കാൾ നല്ലതു വീടു വിട്ടു കൺ മറയെ എവിടെയെങ്കിലുമോടിപ്പോയി കാലക്ഷേപം കഴിക്കയായിരിക്കും ശ്ലാഘനീയമെന്നും പറഞ്ഞ് അച്ഛൻ മകളെ വിവാഹത്തലേന്നാൾ പോകാൻ പ്രേരിപ്പിക്കുന്നു. ഗൌരി ആ അഭിപ്രായത്തെ സ്വീകരിച്ചു. ചെറിയൊരു ഭാണ്ഡവുമെടുത്തു 'ലോകമേ തറവാട്'' എന്നുമുറപ്പിച്ചു പിതൃപാദങ്ങളിൽ വീണു നമസ്കരിച്ച് വീടു വിട്ടിറങ്ങി പോകുന്നു.

അചല, ചഞ്ചല എന്നാവർ രണ്ടു ദേവകന്യകകളാണ്. അവർ സഹോദരികളും. ഒരു ദിവസം രാത്രി അവർ വിമാനമേറി പോകുമ്പോൾ ചന്ദനവനത്തിൽ ചന്ദൻ ഇരിക്കുന്ന കണ്ടു.



ചഞ്ചല, ചന്ദന്റെ കല്പനാരൂപത്തിൽ പെട്ടതരുണ്യുടേയും, അവന്ന് ആസന്നമായിരിക്കുന്ന മരണത്തെയും പററി അചലയോടു സംസാരിച്ചു. ചഞ്ചല ദേവകന്യകയായിരുന്നെങ്കിലും ചന്ദന്റെ കമനീയാംഗം അവളെ മദനാധീനയാക്കി. ഇത്ര സുന്ദരനായൊരു രാജകുമാരനെ കാമുകനായി കിട്ടുക എന്നതു ഭാഗ്യാതിരേകം തന്നെയാണെന്നു കരുതുന്നു ചഞ്ചല. അവളുടെമൃദുവികാരങ്ങൾ ഉജ്ജ്വലിച്ചു. അവനോടുകൂടിയല്ലാത്ത ജീവിതം നിരർത്ഥകമാണെന്നു നിശ്ചയിക്കുന്നുഅവൾ. ചന്ദന്റെ ജീവാപായത്തെനീകത്തി താൻ അവനെ കല്യാണം കഴിച്ചേ ആവൂ എന്നു കരുതുന്നു ചഞ്ചല. അചല എത്രതന്നെ ഉപദേശിച്ചിട്ടും ശ്രദ്ധിക്കാതെ ചഞ്ചല വിമാനം വിട്ടിറങ്ങി ചന്ദന്റെ സമീപത്തിലേക്കു പോകുന്നു.

അവിചാരിതമായി ഒരു തരുണീമണി തന്റെ സമീപത്തുവന്നതു കണ്ടു ചന്ദൻ വിസ്മയിക്കുന്നു. തന്നെ കല്യാണം കഴിക്കണമെന്നതാണവളുടെ ഉദ്ദേശമെന്നതറിഞ്ഞതോടെ ചന്ദൻ വൈ

മുഖ്യം പ്രദർശിപ്പിക്കുന്നു. തൻെറ ഇച്ഛക്കു വഴങ്ങുന്നില്ലെന്നു കാണ്കെ കലുഷിതയായ ചഞ്ചല തൻെറ ദൈവീകശക്തിയാൽ ചന്ദൻെറ കഴുത്തിലെ ചന്ദ്രഹാരത്തെയുമപഹരിച്ചു പോകുന്നു. ഹാരാപഹരണത്തോടെ രാജകുമാരൻ മരണമടയുന്നു. കുമാരൻെറ മരണവാർത്ത കേട്ടവുടൻ മാതാപിതാക്കളും മററുള്ളവരും അതിരററു ദുഃഖിക്കുന്നു. എങ്കിലും ചന്ദ്രഹാരം പോയവിധംതന്നെ മടങ്ങിയും വന്നേക്കാമെന്നു കരുതി രാജാവു് മാലിയെ വിളിച്ചു ചന്ദൻെറ മൃതശരീരത്തെ ചന്ദനമഹലിൽ വെച്ചു സൂക്ഷിക്കുവാൻ ഏല്പിക്കുന്നു. മാലി, തദനുസൃതം മൃതശരീരത്തെ സൂക്ഷിച്ചുപോരുന്നു.



അടുത്തനാൾ രാത്രി ചഞ്ചല ചന്ദനമഹലിൽ വരുന്നു. ചന്ദ്രഹാരമണിയിച്ചു ചന്ദനെ പുനർജ്ജീവിപ്പിക്കുന്നു. തന്നെ കല്യാണം കഴിക്കണമെന്നു വീണ്ടുമഭ്യർത്ഥിക്കുന്നു. ചന്ദൻ അപേക്ഷയെ നിരാകരിക്കുന്നു. ശോകാകുലയായ അവൾ 'നീ എന്നെ വിവാഹം കഴിക്കുകതന്നെ വേണം. ആ തീരുമാനമെടുക്കുന്നതു വരെ പ്രതിദിനം രാത്രി രണ്ടു നാഴിക മാത്രം ജീവനോടെ ഇരിക്കുമാറാകട്ടെ' എന്നും പറഞ്ഞു മറയുന്നു. അന്നുമുതൽ ചന്ദൻ ദിവസംപ്രതി രണ്ടു നാഴിക ജീവിക്കുവാൻ തുടങ്ങി.

ചഞ്ചല പോയതോടെ ചന്ദൻ മാലിയുടെ വസതിയിലേക്കു പോകുന്നു. തൻെറ പ്രിയശിഷ്യനായ ചന്ദൻെറ മരണത്തിൽ വ്യസനിച്ചിരിക്കുന്ന മാലി, ചന്ദൻെറ ശബ്ദം കേട്ടു ആശ്ചര്യഭരിതനാവുന്നു. മരിച്ച ശിഷ്യൻ ജീവിച്ചുവരുന്നുവെന്നതു വിശ്വസിക്കാനെ സാധിച്ചില്ല മാലിക്കു്. ചഞ്ചലയുടെ രഹസ്യചരിത്രവും മററും വിശദമായി പറഞ്ഞു, അവളുടെ പിടിയിൽനിന്നു താൻ പരിപൂർണ്ണമായി സ്വതന്ത്രനാവുന്നതു വരെ ആവക ചരിത്രമൊന്നും ആരോടും പറയേണ്ടെന്നും പറയുന്നു ചന്ദൻ മാലിയോടു്. മാലി ഈ വൃത്താന്തം രഹസ്യമായി വെക്കുന്നു.

അചലക്കു ചഞ്ചലാവൃത്തികളൊന്നും പിടിച്ചില്ല. ചഞ്ചലയുടെ പ്രവൃത്തികൾ ശരിയല്ലെന്നും ഒരു മനുഷ്യൻെറ ജീവനെടുത്തു കളിയാടുന്നതു നന്നല്ലെന്നും പലവുരു അചല പറയുന്നു.

ഇതൊന്നും മർക്കടമുഷ്ടിക്കാരിയായ ചഞ്ചലയുടെ കാതിൽ വീഴുന്നില്ല. ചന്ദനെ തൻെറ കാമുകനായി കിട്ടാതെ താനടങ്ങുന്നതല്ലെന്നു ശഠിക്കുന്നു അവൾ. അന്യജാതിയുടെ ധിക്കാരം ക്ഷന്തവ്യമല്ലെന്നും, മററൊരുത്തിയിൽ ആസക്തനായ പുരുഷനെ നിർബ്ബന്ധമായി പരിണയിക്കാൻ തുനിയുന്ന സ്ത്രീ വനിതാലോകത്തിനുതന്നെ അപമാനമാണെന്നും കരുതുന്ന അചല ഗൌരിയുടെ അടുക്കെ എത്തുന്നു. പ്രകൃതിയുടെ ക്ലേശകരപാതങ്ങൾമാത്രമേററു് അനവധി വഴി ചെന്ന ഗൌരി ഏതോ ഒരിടത്തു മൂർച്ഛിതയായി വീണുകിടക്കുന്നു. അചല അവളെ ചന്ദനമഹലിൽ കൊണ്ടുചെന്നാക്കി മടങ്ങുന്നു.



ചന്ദൻ അന്നു രാത്രി സജീവനായപ്പോൾ തൻെറ കല്പനാസുന്ദരിയെ കൺമുമ്പിൽ കാണുന്നു. തൻെറ സ്വപ്നം ഫലിച്ചുകണ്ടപ്പോൾ ചന്ദൻെറ സന്തോഷം സീമാതീതമായി. അവൻ അവളുടെ സർവ്വാംഗസൌന്ദര്യം കൺകുളിരെ നുകരുന്നു. അവൻ അവളോടു പലതും പറവാനിച്ഛിക്കുന്നു. ഗൌരി ദുഃഖഭൂയിഷ്ഠമായ ആത്മകഥ കേൾപ്പിക്കുന്നു. അങ്ങിനെ ചന്ദൻ ഗൌരിയുടെ ശോകാത്മകചരിത്രം കേട്ടുകൊണ്ടിരിക്കെ മാലിയും അവിടെ എത്തുന്നു. മാലി ഗൌരിയെ കണ്ടു സന്തോഷിക്കുന്നു. കൊട്ടാരത്തിൽനിന്നുള്ള തുരങ്കമാർഗ്ഗത്തിലൂടെ അടുത്ത ദേവീക്ഷേത്രത്തിൽ പോയി മാലി, ഗൌരീ-ചന്ദൻമാരുടെ വൈവാഹികകർമ്മം നടത്തുന്നു.

ഈ വിവരമറിഞ്ഞ ചഞ്ചല ക്ഷുഭിതയായി അവിടെ എത്തുന്നു. അവൾ ചന്ദനെ മിരട്ടുന്നു. ഗൌരിയുടെ താണു കേണുള്ള അപേക്ഷകളൊന്നും ചഞ്ചലയുടെ കൽനെഞ്ചിൽ കയറുന്നില്ല ചന്ദൻ ചന്ദനവനത്തെ വിട്ടു ഒരടി മുന്നോട്ടു നീങ്ങിയാൽ പ്രതിദിനം കിട്ടുന്ന രണ്ടു നാഴിക ജീവനമില്ലാതാവുമെന്നു ഭയപ്പെടുത്തി ചഞ്ചല പോകുന്നു.

വക്രകേതുവിൻെറ ഇച്ഛാനുസാരം

ചന്ദന്റെ വിവാഹം നടന്നില്ല. അവൻ മരിക്കയും ചെയ്തു. ഇനിയും തനിക്ക പട്ടാഭിഷേകം കഴിഞ്ഞില്ലല്ലൊ എന്നായിരുന്നു അവന്റെ വ്യാകുലത. താണ്ഡവരായൻ ഒരുപായം പറഞ്ഞതനുസരിച്ചു വക്രകേതു സന്ന്യാസിവേഷം പൂണ്ടു രാജാവിന്റെ മുമ്പിൽ പോയി താൻ സന്ന്യസിക്കാൻ പോകുന്നുവെന്നു ഭയപ്പെടുത്തുന്നു. രാജാവു് അവനെ സിംഹാസനാരോഹണം ചെയ്യിപ്പിക്കാമെന്നു പറഞ്ഞതു കേട്ടു വക്രകേതു സന്തുഷ്ടനായി തീരുന്നു. താണ്ഡവരായൻ പട്ടാഭിഷേകവട്ടങ്ങൾക്കു ചട്ടംകൂട്ടുന്നു.

കിരീടധാരണത്തിന്നുള്ള പരിപാടികൾ തിട്ടപ്പെടുത്തി, താണ്ഡവരായൻ പുഷ്പമാല്യങ്ങളൊരുക്കൂട്ടാൻ മാലിയുടെ അടുക്കെ ചെല്ലുന്നു. മാലി ആ സമയത്തവിടെയുണ്ടായിരുന്നില്ല. ദേവിയെ സ്തുതിച്ചുകൊണ്ടിരിക്കുന്ന ഗൌരിയെ മാത്രം കാണുന്നു. ഉടനെ തന്റെ കൂട്ടാളികളെ കാവലിരുത്തി വക്രകേതുവിന്റെ അടുക്കെ പോയി വിവരമറിയിക്കുന്നു. ഗൌരിയെ ആരും കാണാത്തൊരിടത്തു ഒളിച്ചുവെക്കാൻ കല്പനകൊടുക്കുന്നു വക്രകേതു. പുറത്തെങ്ങോ പോയി മടങ്ങിവന്ന മാലി താണ്ഡവരായൻ മൂലം ഗൌരിക്കു് ആപത്തു വന്നേക്കാമെന്നു ഭയന്നു് അവളെ കാളിക്ഷേത്രസന്നിധിയിലെത്തിയിരിക്കാൻ പറഞ്ഞു, കഴിഞ്ഞേടത്തോളം ചരിത്രം രാജാവിനെ അറിയിക്കുന്നതാണുത്തമമെന്നു കരുതി രാജസന്നിധിയിലേക്കു പുറപ്പെടുന്നു. ഇതിനിടെ വക്രകേതു വരുന്നു.



മാലിയെ അടിച്ചുവീഴ്ത്തി, ഗൌരിയേയും തേടി ചന്ദ്രമഹലിലെത്തുന്നു. താണ്ഡവരായൻ അതിന്നു മുമ്പുതന്നെ അവിടെയെത്തി ഗൌരിയെ അന്വേഷിച്ചിരുന്നു. കാരണം മാലിയും ഗൌരിയും കൂടി പോകുന്നതു അവൻ കണ്ടിരുന്നു. എന്നാൽ മാലിയെ താൻ അടിച്ചു വീഴ്ത്തിയെന്നു വക്രകേതു പറഞ്ഞതോടെ അവിടെ ഏതെങ്കിലും തുരങ്കവഴിയുണ്ടായിരിക്കുമെന്നു നിശ്ചയിക്കുന്നു താണ്ഡവരായൻ. അതിനാൽ ചന്ദ്രമഹലിനെത്തന്നെ തീവെച്ചു നശിപ്പിച്ചാൽ ചന്ദനും ഗൌരിയും വെന്തു നശിക്കുമെന്നു വക്രകേതുവിനോടു പറഞ്ഞു തന്റെ ജോലിക്കാരോടു തീ കൊണ്ടുവരുവാനാജ്ഞാപിക്കുന്നു. അ

വർ അടുത്തുള്ള മാലിയുടെ വസതി വഴിക്കാണുപോയതു്.

ഇതിനുള്ളിൽ പതിവിൻപടി ചന്ദൻ ജീവദ്ദനാടെ എഴുന്നേററു മാലിയുടെ വസതിയിലേക്കു പോകുന്നു. മാലിയേയും ഗൌരിയേയും കാണാഞ്ഞപ്പോൾ വീണ്ടും മടങ്ങി ചന്ദ്രമഹലിലുള്ള ഗുഹ്യമാർഗ്ഗത്തിലൂടെ കാളിക്ഷേത്രത്തിലേക്കു പോകുന്നു. ഇതെല്ലാം ഒളിവിലിരുന്നു കണ്ട വക്രകേതുവും താണ്ഡവരായനും ചന്ദനെ പിൻതുടരുന്നു.

തൻെറ ശാസനക്കനുസരിച്ചു നടക്കാത്തതിനാൽ ഇനി ഒരിക്കലും ജീവനെ പ്രദാനം ചെയ്യുന്നതല്ലെന്നും പറഞ്ഞു ചഞ്ചല ഹാരവുമെടുത്തു പോകുന്നു. അത്രതന്നെ! ചന്ദൻ ക്ഷേത്രത്തിൻെറ മുമ്പിൽ മരിച്ചുവീണു. ചന്ദൻ മരിച്ചുവീഴുന്ന കണ്ട ഗൌരി ക്ഷേത്രത്തിൽനിന്നും ഓടിവന്നു വിലപിക്കുന്നു. വക്രകേതുവും താണ്ഡവരായനും ഇതേ സമയത്താണവിടെ എത്തുന്നതു്. ഗൌരി ഒരു രാക്ഷസിയാണെന്നും, ചന്ദനെ കൊന്നു ഭക്ഷിക്കുന്നതിന്നാണു ശ്രമമെന്നും പറഞ്ഞു് അവിടെയുള്ള ജനങ്ങളെ വിശ്വസിപ്പിക്കുന്നു വക്രകേതുവും താണ്ഡവരായനും. ചന്ദൻ തൻെറ പതിയാണെന്നും ദേവകന്യകയായ ചഞ്ചലയാണു തൻെറ പതിയുടെ ജീവന പഹരിച്ചതെന്നും പറയുന്നു ഗൌരി. പക്ഷെ ആരും അതു വിശ്വസിച്ചില്ല. ഇവൾ ഇതേപടി രാജ്യത്തിൽ കഷ്ടങ്ങൾ ഇനിയും പലതുമുണ്ടാക്കിയേക്കാമെന്നും, അതിനാൽ ചന്ദനെ ദഹിപ്പിച്ചു് അതേ ചിതയിൽ ഗൌരിയേയും ചുട്ടുകരിക്കണമെന്നും അഭിപ്രായപ്പെട്ടു വക്രകേതുവും താണ്ഡവരായനും അതിന്നു വട്ടംകൂട്ടുന്നു. വിറകു കൊണ്ടുവരുവാനേർപ്പാടു ചെയ്യുന്നു. ദൂതന്മാർ വിറകും, അതു വില്ക്കുന്നവരെയും, അതോടൊന്നിച്ചൊരു കൂട്ടം ജനത്തെയും കൊണ്ടുവരുന്നു. ഈവകയൊക്കെ രഹസ്യമായി കഴിച്ചുകൂട്ടണമെന്നെണ്ണിയ വക്രകേതു ജനക്കൂട്ടത്തെക്കണ്ടു് അമ്പരക്കുന്നു. എന്നാൽ താണ്ഡവരായൻ വന്നവരോടു ഗൌരിയൊരു രാക്ഷസിയാണെന്നു പറഞ്ഞു വിശ്വസിപ്പിച്ചു വക്രകേതുവിനെ ധൈര്യപ്പെടുത്തുന്നു. താണ്ഡവരായൻ നിമിഷത്തിൽ ചിതകൂട്ടി വിറകടുക്കി. ചന്ദൻെറ



മൃതശരീരം അതിന്മീതെ വെച്ചു ഗൌരിയേയും ബലികഴിക്കാനൊരുക്കിനിൎത്തുന്നു. ഗൌരി, ഈ അന്യായത്തിന്നു പ്രതിഫലം കൊടുപ്പാനപേക്ഷിച്ചു തന്റെ കുലദൈവങ്ങളെ പ്രാൎത്ഥിക്കുന്നു.

ഗൌരിയുടെ അകമഴിഞ്ഞ പ്രാൎത്ഥന ഇന്ദ്രാദികളുടെ കൎണ്ണപുടങ്ങളിലലയ്ക്കുന്നു. ഏവരും ചഞ്ചലയുടെ കടുംകയ്യിനെ വെറുത്തു. ചഞ്ചല ചന്ദ്രഹാരത്തെ ചന്ദന്നു അയച്ചുകൊടുക്കുന്നു. ഹാരം ചിതമുകളിൽ കിടന്നിരുന്ന ചന്ദന്റെ കഴുത്തിൽ വീഴുന്നു.

ചന്ദൻ എഴുന്നേററിരുന്നു. ഇതു കണ്ടു ഏവരും വിസ്മയിക്കുന്നു. മാലി രാജകുടുംബത്തെ ക്ഷേത്രത്തിലേക്കു കൊണ്ടുവരുന്നു. വക്രകേതുവും താണ്ഡവരായനും അവരുടെ കുററത്തെ രാജാവിനോടു പറയുന്നു. രാജാവ് അവൎക്കു മാപ്പും കൊടുക്കുന്നു.

ചന്ദൻ ഗൌരിയോടൊത്തു സിംഹാസനമേറി വളരെക്കാലം രാജ്യം ഭരിച്ചു.

ഭാഗ്യശാലികൾക്കും ഭാഗ്യഹീനന്മാൎക്കും പരസഹായം പ്രായോഗികമല്ലെന്നല്ലേ നാം ഇതിൽനിന്നു പഠിക്കുന്നതു്?



Printed by B. NAGI REDDI at the B. N. K. Press Ltd., Madras 26, and Published by him for Chandamama Publications, Madras 26, Controlling Editor: 'SRI CHAKRAPANI'

Photo by D. I. Chanthamian



തിരഞ്ഞെടുത്ത പേർ : "തൊട്ടാലപകടം"

ആളുടെ പേർ
സി. ഗോവിന്ദൻകുട്ടിനായർ

AMBILI AMMAVAN (Malayalam) JANUARY 1954 Regd. No. M. 6133




ചിത്രകഥ – 5